ഇമാം നവവി(റ)യുടെ

# നാൽപത് ഹദീസുകൾ

വിവർത്തനം:

**സയ്യിദ് സഅ്ഫർ സ്വാദിഖ്**

ജുബൈൽ ദഅ്‌വാ സെൻറർ

يحي بن شرف النووي – رحمه الله

ترجمة: سيد سعفر صادق

طبعة الأولى: 1426هـ



## ഗ്രന്ഥകാരനെ കുറിച്ച് അൽപം

الحمد لله رب العالمين الصلاة والسلام على أشرف الأنبياء والمرسلين وعلى آله وصحبه أجمعين – أما بعد

ഈ ചെറിയ കൃതി രചിച്ചത് പ്രശസ്ത പണ്ഡിതനായ ഇമാം 'അബൂസക്കരിയ്യ യഹ്യബ്നു ശറഫ്ബ്നു മിഖ്രിബ്നു ഹസൻ അന്നബവി(ﷺ)'യാകുന്നു. ഇമാം 'നവവി' എന്ന ചുരുക്ക പേരിലാണ് അദ്ദേഹം അറിയ പ്പെടുന്നത്. 'സിറിയ'യിലെ 'ഹൗറാൻ' എന്ന പ്രദേശത്തെ 'നവ' എന്ന ഗ്രാമത്തിൽ ഹിജ്റ 631 മുഹർറം മാസത്തി ലാണ് അദ്ദേഹം ജനിച്ചത്. വിജ്ഞാനം നേടുവാൻ വള രെയധികം പരിശ്രമിച്ച ഒരാളായിരുന്നു ഇമാം നവവി. കഠിന പരിശ്രമത്തിലൂടെ വ്യത്യസ്ഥ മേഖലകളിൽ ധാരാ ളം വിജ്ഞാനം കരസ്ഥമാക്കുകയും, വ്യത്യസ്ഥ വിജ് ഞാന ശാഖകളിൽ ഒട്ടനവധി ഗ്രന്ഥങ്ങൾ രചിക്കുക യും ചെയ്തു അദ്ദേഹം. ഇഹലോക ജീവിതത്തിൽ വിരക്തി കാണിച്ചപ്പോൾ പരലോകത്തിന് വേണ്ടി കഠി നാദ്ധ്വാനം ചെയ്യുകയും ചെയ്തു ഇമാം നവവി. ഹിജ്റ 676-ൽ മരിക്കുകയും ചെയ്തു.

## ഒന്ന്

عن أمير المؤمنين أبي حفص، عُمَرَ بْنَ الْخَطَّاب رَضي اللَّه عَنْه قَالَ: سَمِعْتُ رَسُـولَ اللَّـه صَلَّى اللَّه عَلَيْه وَسَلَّمَ يَقُولُ: إنَّمَا الأَعْمَالُ بالنِّيَّات وَإِنَّمَا لِكُلِّ امْرِئ مَا نَوَى فَمَنْ كَانَتْ هجْرَتُهُ إِلَى الله ورسوله، فهجرتهُ إِلىَ اللهِ وَرَسولهِ، وَمَنْ كَانَتْ هِجْرَتُهُ لِدُنْيَا يُصِيبُهَا أَوْ إِلَى امْرَأَةٍ يَنْكِحُهَا فَهِجْرَتُهُ إِلَى مَا هَاجَرَ إِلَيْه ) (متفق عليه)

വിശ്വാസികളുടെ നേതാവായ അബൂഹഫ്സ ഉമ റുബ്നു ഖത്താബിൽ(ﷺ) നിന്നും നിവേദനം. നബി(ﷺ) യിൽ നിന്ന് കേട്ടതായിട്ട് അദ്ദേഹം പറഞ്ഞു: “തീർച്ചയായും പ്രവർത്തനങ്ങൾ സ്വീകരിക്കപ്പെടുക ഉദ്ദേശത്തിൻെറ അടിസ്ഥാനത്തിലാകുന്നു. ഏതൊരാൾക്കും അവനുദ്ദേശി ച്ചതേ കരസ്ഥമാകുകയൊള്ളൂ, ആരെങ്കിലും അല്ലാഹുവി നെയും, അവൻെറ ദൂതനെയും ഉദ്ദേശിച്ച്കൊണ്ട് ഹിജ് റ പോകുകയാണെങ്കിൽ അവൻെറ ഹിജ്റ അല്ലാഹു വിലേക്കും, പ്രവാചകനിലേക്കുമാകുന്നു. ഇനി ആരെ ങ്കിലും വല്ല ഭൗതിക നേട്ടമുദ്ദേശിച്ച് കൊണ്ടോ, സ്ത്രീ യെ വിവാഹം കഴിക്കുവാനോ ഹിജ്റ പോയാൽ അവ ൻെറ ഹിജ്റ അതിന്നുള്ളതാകുന്നു. (ബുഖാരി, മുസ്ലിം)

## രണ്ട്

عن عُمَرُ بْنُ الْخَطَّاب رضي الله عنه قَالَ: بَيْنَمَا نَحْنُ عِنْدَ رَسُول اللَّه صَلَّى اللَّه عَلَيْه وَسَلَّمَ ذَاتَ يَوْمٍ إِذْ طَلَعَ عَلَيْنَا رَجُلٌ شَديدُ بَيَاضِ الثِّيَاب شَديدُ سَوَاد الشَّعَرِ لاَ يُرَى عَلَيْه أَثَرُ الـسَّفَرِ وَلاَ يَعْرِفُهُ منَّا أَحَدٌ حَتَّى جَلَسَ إِلَى النَّبيِّ صَلَّى اللَّه عَلَيْه وَسَلَّمَ فَأَسْنَدَ رُكْبَتَيْه إِلَى رُكْبَتَيْه وَوَضَعَ كَفَّيْـه عَلَى فَخذَيْه وَقَالَ يَا مُحَمَّدُ أَخْبِرْني عَنِ الإِسْلاَمِ فَقَالَ رَسُولُ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ الإِسْلاَمُ أَنْ تَشْهَدَ أَنْ لاَ إِلَهَ إِلاَّ اللَّهُ وَأَنَّ مُحَمَّدًا رَسُولُ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ وَتُقيمَ الصَّلاَةَ وَتُؤْتيَ الزَّكَاةَ وَتَصُومَ رَمَضَانَ وَتَحُجَّ الْبَيْتَ إِنِ اسْتَطَعْتَ إِلَيْه سَبِيلاً قَالَ صَدَقْتَ قَالَ فَعَجِبْنَا لَهُ يَسْأَلُهُ وَيُصَدِّقُهُ قَالَ فَأَخْبِرْني عَنِ الإِيمَان قَالَ أَنْ تُؤْمنَ بِاللَّه وَمَلاَئكَته وَكُتُبِه وَرُسُله وَالْيَوْمِ الْآخرِ وَتُؤْمنَ بِالْقَدَرِ خَيْـرِه وَشَرِّه قَالَ صَدَقْتَ قَالَ فَأَخْبِرْني عَنِ الإِحْسَان قَالَ أَنْ تَعْبُدَ اللَّهَ كَأَنَّكَ تَرَاهُ فَإِنْ لَمْ تَكُنْ تَرَاهُ فَإِنَّـهُ يَرَاكَ قَالَ فَأَخْبِرْني عَنِ السَّاعَة قَالَ مَا الْمَسْئُولُ عَنْهَا بِأَعْلَمَ منَ السَّائلِ قَالَ فَأَخْبِرْني عَنْ أَمَارَتهَا قَالَ أَنْ تَلدَ الأَمَةُ رَبَّتَهَا وَأَنْ تَرَى الْحُفَاةَ الْعُرَاةَ الْعَالَةَ رِعَاءَ الشَّاءِ يَتَطَاوَلُونَ في الْبُنْيَان قَالَ ثُمَّ انْطَلَـقَ فَلَبِثْتُ مَلِيًّا ثُمَّ قَالَ لي يَا عُمَرُ أَتَدْرِي مَنِ السَّائلُ قُلْتُ اللَّهُ وَرَسُولُهُ أَعْلَمُ قَالَ فَإِنَّهُ جِبْرِيـلُ أَتَـاكُمْ يُعَلِّمُكُمْ ) ( رواه مـسلم )

ഉമർ(ﷺ)വിൽനിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു: പ്രവാചകനോടൊത്ത് ഞങ്ങൾ ഒരു ദിവസം ഇരിക്കെ, തനിവെള്ള വസ്ത്രം ധരിച്ച്, കറുത്തിരുണ്ട മുടികളുള്ള ഒരാൾ പ്രത്യക്ഷപ്പെട്ടു, ഞങ്ങളിൽ ആർക്കും തന്നെ അദ്ദേഹത്തെ പരിചയമില്ല, മാത്രമല്ല അദ്ദേഹത്തിൽ യാത്രയുടെ ഒരു ലക്ഷണവുമില്ല. അങ്ങിനെ തൻെറ കാ ൽമുട്ടുകൾ പ്രവാചകൻെറ കാൽമുട്ടിനോട് ചേർത്ത് കൈകൾ തുടയിൽ വെച്ച് പ്രവാചകൻെറയടുത്തിരുന്ന് ചോദിച്ചു, 'അല്ലയോ മുഹമ്മദേ, ഇസ്ലാമെന്താണെന്ന് അറിയിച്ച് തന്നാലും? അപ്പോൾ പ്രവാചകതിരുമേനി (സ) പറഞ്ഞു, ഇസലാമെന്ന് പറഞ്ഞാൽ "അല്ലാഹുവല്ലാതെ ആരാധ്യനില്ലന്നും, മുഹമ്മദ്(ﷺ) അവൻെറ പ്രവാചകനാ ണെന്നും നീ സാക്ഷ്യപ്പെടുത്തലും, നമസ്കാരം നിലനിർത്തലും, നിർബ്ബന്ധദാനമായ സകാത്ത് കൊടുക്കലും, റമളാൻ മാസത്തിൽ വൃതമനുഷ്ഠിക്കലും, കഴിയുമെങ്കിൽ മക്കയിൽ പോയി പരിശുദ്ധ ഹജജ് കർമ്മം ചെയ്യലുമാ കുന്നു" അപ്പോൾ അദ്ദേഹം പറഞ്ഞു, താങ്കൾ സത്യം പറഞ്ഞു. അദ്ദേഹം ചോദിക്കുകയും സത്യപ്പെടുത്തുകയും ചെയ്തത് കണ്ടപ്പോൾ ഞങ്ങൾക്ക് അൽഭുതമായിയെന്ന് സ്വഹാബികൾ പറഞ്ഞു. ഈമാനെന്താണെന്ന് അറിയിച്ച് തന്നാലും എന്ന് അദ്ദേഹം വീണ്ടും നബിയോട് ആവശ്യ പ്പെട്ടു, അപ്പോൾ പ്രവാചകൻ(ﷺ) പറഞ്ഞു, "വിശ്വാസം എന്നാൽ അല്ലാഹുവിലും, അവൻെറ മലക്കുകളിലും, അവൻെറ വേദഗ്രന്ഥങ്ങളിലും, അവൻെറ പ്രവാച കന്മാരിലും, അവസാനനാളിലും, വിധിനിർണ്ണയത്തിലും (അത് നല്ലതായാലും, ചീത്തയായിരുന്നാലും) വിശ്വസിക്ക ലാകുന്നു" അദ്ദേഹം പറഞ്ഞു: നീ സത്യം പറഞ്ഞു. ഇഹ് സാൻ (നന്മ) എന്താണെന്ന് അറിയിച്ച് തന്നാലും, പ്രവാചകൻ പറഞ്ഞു, അല്ലാഹുവിനെ കാണുന്നത് പോ ലെ നീ അവനെ ആരാധിക്കുക, ഇനി നിനക്ക് അല്ലാഹു വിനെ കാണാൻ സാധ്യമല്ലെങ്കിലും അവൻ നിന്നെ കാണുന്നുണ്ട്. അദ്ദേഹം പറഞ്ഞു: അവസാന

നാളിനെ കുറിച്ച് അറിയിച്ച് തരിക, പ്രവാചകൻ ﷺ പറഞ്ഞു, ചോദി ക്കപ്പെട്ടവൻ ചോദിച്ചവനേക്കാൾ ഈ കാര്യത്തിൽ അറി വുള്ളവനല്ല, എന്നാൽ അതിന്റെ അടയാളത്തെപ്പറ്റി അറിയിച്ച് തന്നാലുമെന്നദ്ദേഹം പറഞ്ഞു, പ്രവാചകൻ പറഞ്ഞു, "അടിമ സ്ത്രീ തന്റെ യജമാനത്തിയെ പ്രസവി ക്കലാകുന്നു, നഗ്ന പാദകരും, ആട്ടിടയന്മാരും, പാവപ്പെ ട്ടവരും കെട്ടിടങ്ങളിൽ പരസ്പരം മൽസരിക്കുക എന്നിവ അതിന്റെ അടയാളത്തിൽപ്പെട്ടതാണ്". തുടർന്നദ്ദേഹം അവിടെ നിന്നും അപ്രത്യക്ഷനായി, ഞാൻ അൽപനേരം അവിടെ തന്നെ ചിലവഴിച്ചു, പിന്നെ പ്രവാചകൻ ചോദി ച്ചു, അല്ലയോ ഉമറേ, അതാരാണെന്ന് നിനക്കറിയുമോ? അല്ലാഹുവും അവന്റെ പ്രവാചകനും അറിയുമെന്ന് പറഞ്ഞു: അപ്പോൾ പ്രവാചകൻ(ﷺ) പറഞ്ഞു "നിങ്ങൾക്ക് നിങ്ങളുടെ മതം പഠിപ്പിച്ച് തരുവാൻ വേണ്ടി ജിബ്‌രീൽ (അ) ആകുന്നു ആ വന്നത്". (മുസ്‌ലിം.)

## മൂന്ന്

**3** – عن أبي عبد الرحمن؛ عبد الله ابْنِ عُمَرَ رَضي اللَّه عَنْهمَا قَالَ: قَالَ رَسُولُ اللَّه صَلَّى اللَّه عَلَيْــه وَسَلَّمَ: بُنِيَ الإِسْلاَمُ عَلَى خَمْسٍ شَهَادَةِ أَنْ لاَ إِلَهَ إِلاَّ اللَّهُ وَأَنَّ مُحَمَّدًا رَسُولُ اللَّهِ وَإِقَــامِ الــصَّلاَةِ وَإِيتَاءِ الزَّكَاةِ وَالْحَجِّ وَصَوْمِ رَمَضَانَ) (رواه البخاري و مسلم )

ഉമറുബ്നുൽഖത്താബിൻെറ മകൻ അബൂഅബ് ദുറഹിമാൻ അബ്ദുല്ല(ﷺ)യിൽ നിന്ന് നിവേദനം, അദ്ദേ ഹം പറഞ്ഞു: പ്രവാചകൻﷺ പറയുന്നതായി ഞാൻ കേ ട്ടു. “ഇസ്ലാം അഞ്ച് തൂണുകളിലാകുന്നു പടുത്തുയർ ത്തപ്പെട്ടത്. അവ അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നും, മുഹമ്മദ് അവൻെറ പ്രവാചകനാണെന്നുമാള്ള സത്യം സാക്ഷ്യപ്പെടുത്തലും, നമസ്കാരം നിലനിർത്തലും, സകാ ത്ത് നൽകലും, ഹജ്ജ് നിർവ്വഹിക്കലും, റമളാനിൽ വൃത മനുഷ്ഠിക്കലുമാകുന്നു” (ബുഖാരി. മുസ്ലിം)

## നാല്

عن أبي عبدالرحمن؛ عَنْ عَبْد اللَّه بْنِ مَسْعُود قَالَ حَدَّثَنَا رَسُولُ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ: وَهُوَ الصَّادقُ الْمَصْدُوقُ إِنَّ أَحَدَكُمْ يُجْمَعُ خَلْقُهُ فِي بَطْنِ أُمِّه فِي أَرْبَعِينَ يَوْمًا ثُمَّ يَكُونُ عَلَقَةً مثْـــلَ ذَلكَ ثُمَّ يَكُونُ مُضْغَةً مثْلَ ذَلكَ ثُمَّ يُرْسلُ اللَّهُ إِلَيْه الْمَلَكَ فَيَنْفُخُ فيه الرُّوحَ وَيُؤْمَرُ بِأَرْبَعٍ يَكْتُبُ رِزْقَهُ وَأَجَلَهُ وَعَمَلَهُ وَشَقِيٌّ أَوْ سَعِيدٌ فَوَالَّذي لاَ إِلَهَ غَيْرُهُ إِنَّ أَحَدَكُمْ لَيَعْمَلُ بعَمَلِ أَهْلِ الْجَنَّة حَتَّى مَا يَكُونُ بَيْنَهُ وَبَيْنَهَا إِلاَّ ذرَاعٌ ثُمَّ يَسْبِقُ عَلَيْه الْكِتَابُ فَيُخْتَمُ لَهُ بعَمَلِ أَهْلِ النَّارِ فَيَدْخُلُهَا وَإِنَّ أَحَدَكُمْ لَيَعْمَلُ بعَمَلِ أَهْلِ النَّارِ حَتَّى مَا يَكُونَ بَيْنَهُ وَبَيْنَهَا إِلاَّ ذرَاعٌ ثُمَّ يَسْبِقُ عَلَيْه الْكِتَابُ فَيُخْتَمُ لَهُ بعَمَلِ أَهْـــلِ الْجَنَّة فَيَدْخُلُهَا ). (رواه البخاري و مسلم)

അബ്ദുല്ലാഹ് ഇബ്നുമസ്ഊദ്(ﷺ)യിൽ നിന്ന് നിവേദനം, അദ്ദേഹം പറഞ്ഞു: സത്യസന്ധനും വിശ്വ സ്ഥനുമായ പ്രവാചകൻ(ﷺ) ഞങ്ങളോട് അരുൾ ചെയ് തിരിക്കുന്നു: "നിങ്ങളിൽ ഓരോരുത്തരുടെയും സൃഷ്ടി നാൽപത് ദിവസം തൻെറ മാതാവിൻെറ വയറ്റിൽ രേത സ്കണമായി ശേഖരിക്കപ്പെടുന്നു. പിന്നീട് അത്ര തന്നെ കാലം രക്തക്കട്ടയായും പിന്നീട് അത്രതന്നെ കാലം മാംസക്കട്ടയായും! പിന്നീട് അതിലേക്ക് ഒരു മലക്ക് നി യോഗിക്കപ്പെടുന്നു. അത്, അതിൽ ആത്മാവിനെ ഊതു ന്നു. അത് നാല് കാര്യങ്ങൾക്ക് കൽപിക്കപ്പെടുകയും ചെയ്യുന്നു. ഭക്ഷണം, ജീവിതാവധി, പ്രവർത്തനം, ഭാഗ്യവാ നോ നിർഭാഗ്യവാനോ തുടങ്ങിയവ രേഖപ്പെടുത്തലാ ണത്. അല്ലാഹുവാണ് സത്യം! അവനല്ലാതെ ഒരു ആരാ ധ്യനുമില്ല. നിങ്ങളിലൊരാൾ സ്വർഗാവകാശിയുടെ പ്രവർ ത്തനം ചെയ്യും. അങ്ങിനെ അവനും സ്വർഗത്തിനുമിടക്ക് ഒരു മുഴമേ അകലമുള്ളുവെന്ന അവസ്ഥ വരും. അപ്പോ ൾ വിധി അവനെ മുൻകടക്കും. അവൻ നരകാവകാശി യുടെ കർമങ്ങൾ അനുഷ്ഠിക്കും. അങ്ങിനെ അതിൽ പ്ര വേശിക്കുകയും ചെയ്യും. നിങ്ങളിലൊരുത്തൻ നരകാവ കാശിയുടെ പ്രവർത്തനരീതി പിന്തുടരും. അങ്ങിനെ അവ നും നരകത്തിനുമിടക്കുള്ള ദൂരം ഒരു മുഴം വരെയാകും. അപ്പോൾ വിധി അവനെ മറികടക്കും. അങ്ങിനെ അവ ൻ സ്വർഗാവകാശിയുടെ കർമങ്ങൾ ചെയ്യും. അതുവഴി അതിൽ പ്രവേശിക്കുകയും ചെയ്യും" (ബുഖാരി)

## അഞ്ച്

عن أم المؤمنرن أم عبد الله عَنْ عَائِشَةَ رَضِي اللَّه عَنْهَا قَالَتْ :قَالَ: رَسُولُ اللَّه صَلَّى اللَّــه عَلَيْه وَسَلَّمَ مَنْ أَحْدَثَ فِي أَمْرِنَا هَذَا مَا لَيْسَ فِيه فَهُوَ رَدٌّ) ( رواه البخاري و مـــسلم) وفي روايـــة لـــمسلم: (قَالَ مَنْ عَمِلَ عَمَلاً لَيْسَ عَلَيْه أَمْرُنَا فَهُوَ رَدٌّ) .

ഉമ്മുൽ മുഅ്മിനീൻ ഉമ്മുഅബ്ദില്ലാ ആയിശ(ﷺ) യിൽ നിന്ന് നിവേദനം, അവർപറഞ്ഞു: നബി(ﷺ) പറഞ്ഞി രിക്കുന്നു: “നമ്മുടെ ഇക്കാര്യത്തി(മതത്തിൽ)ലില്ലാത്ത ഒന്ന് ആരെങ്കിലും പുതുതായുണ്ടാക്കിയാൽ അത് നിരാകരിക്ക പ്പെടേണ്ടതാണ്.” (ബുഖാരി മുസ്ലിം)

“നമ്മുടെ കാര്യത്തിൽ നാം കൽപിച്ചതല്ലാത്ത വ ല്ല കർമ്മവും ആരെങ്കിലും ചെയ്താൽ അത് തള്ളപ്പെടേ ണ്ടതാണ്” എന്നാണ് മുസ്ലിമിൻെറ മറ്റൊരു റിപ്പോർട്ടിൽ ഉള്ളത്.

## ആറ്

عن ُ أبي عَبْد اللَّه النُّعْمَان بْنِ بَشِيرٍ رضي الله عنهما :قَالَ سَمِعْتُهُ يَقُولُ سَمِعْتُ رَسُولَ اللَّـــه صَلَّى اللَّه عَلَيْهِ وَسَلَّمَ يَقُولُ :إِنَّ الْحَلاَلَ بَيِّنٌ وَإِنَّ الْحَرَامَ بَيِّنٌ وَبَيْنَهُمَا مُشْتَبِهَاتٌ لاَ يَعْلَمُهُنَّ كَثِيرٌ مِنَ النَّاسِ فَمَنِ اتَّقَى الشُّبُهَاتِ فقد اسْتَبْرَأَ لدينه وَعِرْضه وَمَنْ وَقَعَ فِي الشُّبُهَاتِ وَقَـــعَ فِـــي الْحَـــرَامِ كَالرَّاعِي يَرْعَى حَوْلَ الْحِمَى يُوشِكُ أَنْ يَرْتَعَ فِيهِ أَلاَ وَإِنَّ لِكُلِّ مَلِكٍ حِمًى أَلاَ وَإِنَّ حِمَى اللَّه مَحَارِمُهُ أَلاَ وَإِنَّ فِي الْجَسَدِ مُضْغَةً إِذَا صَلَحَتْ صَلَحَ الْجَسَدُ كُلُّهُ وَإِذَا فَسَدَتْ فَسَدَ الْجَسَدُ كُلُّهُ أَلاَ وَهِـــيَ الْقَلْبُ). ( رواه البخاري و مسلم)

അബൂ അബ്ദില്ലാഹ് നുഅ്മാനുബ്നു ബശീറി (ﷺ)ൽ നിന്ന് നിവേദനം, അദ്ദേഹം പറഞ്ഞു: നബി(ﷺ) പറയുന്നതായി ഞാൻ കേട്ടിരിക്കുന്നു: "അനുവദനീയമായത് വ്യക്തമാണ്; നിഷിദ്ധമായതും വ്യക്തമാണ്. എ ന്നാൽ, അവക്കിടയിൽ സാദൃശ്യം തോന്നുന്ന അവ്യക്ത ങ്ങളായ കാര്യങ്ങളുണ്ട്. അധികമാളുകൾക്കും അവയുടെ യാഥാർത്ഥ്യം അറിയുകയില്ല. അത്തരം അവ്യക്തതകളി ലകപ്പെടാതെ സൂക്ഷിക്കുന്നവൻ തന്റെ മതത്തെയും അ ഭിമാനത്തെയും സുരക്ഷിതമാക്കിയിരിക്കുന്നു. അത്തരം അവ്യക്തതകളിൽ അകപ്പെടുന്നവൻ നിഷിദ്ധത്തിൽ വീഴു ന്നു. അവൻ ഒരു ഇടയനെപ്പോലെയാണ്. (കൃഷിസ്ഥ ലത്തിന്റെ) അതിരിന് ചുറ്റുമവൻ മേയ്ക്കുന്നതിനാൽ അന്യന്റെ സ്ഥലത്ത് കടന്ന്മേയാനിടയാകുന്നു. എല്ലാ ഓരോ രാജാവിന്നും ഓരോ സംരക്ഷിത സ്ഥലമുണ്ട്. അ റിയുക! അല്ലാഹുവിന്റെ സംരക്ഷിത മേഖല അവൻ നി ഷിദ്ധമാക്കിയ കാര്യങ്ങളത്രെ. അറിയുക! ശരീരത്തിൽ ഒരു മാംസക്കഷ്ണമുണ്ട്. അത് നന്നായാൽ ശരീരം മുഴുവൻ നന്നായി. ചീത്തയായാൽ ശരീരം മുഴുവനും ചീ ത്തയായി. അതത്രെ ഹൃദയം!" (ബുഖാരി, മുസ്ലിം.)

## ഏഴ്

عن أبي رقية؛ عَنْ تَمِيمِ الدَّارِيِّ رضي الله عنه قال: أَنَّ النَّبِيَّ صَلَّى اللَّه عَلَيْهِ وَسَلَّمَ قَـــالَ: الدِّينُ النَّصِيحَةُ قُلْنَا لِمَنْ ؟ قَالَ لِلَّه وَلِكِتَابِه وَلِرَسُولِه وَلِأَئِمَّة الْمُسْلِمِينَ وَعَامَّتِهِمْ ) ( رواه مسلم)

അബൂറുഖയ്യ: തമീമ്ബ്നുഔസുദ്ദാരി(ﷺ)യിൽ നി ന്ന് നിവേദനം, നബി(ﷺ) പറഞ്ഞിരിക്കുന്നു: "മതമെന്നാൽ ഗുണകാംക്ഷയാണ്." ഞങ്ങൾ ചോദിച്ചു: ആരോട്? അവി ടുന്ന് പറഞ്ഞു: "അല്ലാഹുവോടും, അവൻെറ ഗ്രന്ഥത്തോ ടും, അവൻെറ പ്രവാചകനോടും, മുസ്ലിംകളുടെ നേതാ ക്കളോടും, സാധാരണക്കാരോടും." (മുസ്ലിം)

## എട്ട്

حَدَّثَنَا عَبْدُاللَّه بْنُ مُحَمَّد الْمُسْنَديُّ قَالَ حَدَّثَنَا أَبُو رَوْح الْحَرَميُّ بْنُ عُمَارَةَ قَالَ حَـــدَّثَنَا شُعْبَةُ عَنْ وَاقد بْنِ مُحَمَّد قَالَ سَمعْتُ أَبي يُحَدِّثُ عَنِ ابْنِ عُمَرَ أَنَّ رَسُولَ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ قَالَ: أُمرْتُ أَنْ أُقَاتلَ النَّاسَ حَتَّى يَشْهَدُوا أَنْ لاَ إِلَهَ إِلاَّ اللَّهُ وَأَنَّ مُحَمَّدًا رَسُولُ اللَّه وَيُقيمُوا الصَّلاَةَ وَيُؤْتُوا الزَّكَاةَ فَإِذَا فَعَلُوا ذَلكَ عَصَمُوا منِّي دمَاءَهُمْ وَأَمْوَالَهُمْ إلاَّ بحَقِّ الإِسْلاَمِ وَحسَابُهُمْ عَلَى اللَّه الله تعالى) (رواه البخاري ومسلم )

ഇബ്നു ഉമർ(റ)വിൽ നിന്ന് നിവേദനം, പ്രവാചകൻ(ﷺ) പറഞ്ഞു: “അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നും, മുഹമ്മദ് നബി അല്ലാഹുവിൻെറ പ്രവാചകനാണെന്നും സാക്ഷ്യപ്പെടുത്തുകയും, നമസ്കാരം നിലനിർത്തുകയും, സകാത്ത് നൽകുകയും, നോമ്പനുഷ്ഠിക്കുകയും ചെയ്യു ന്നത്വരെ ജനങ്ങളോട് യുദ്ധം ചെയ്യുവാൻ ഞാൻ കൽപിക്കപ്പെട്ടിരിക്കുന്നു. അങ്ങിനെയവരത് ചെയ്താൽ അവരുടെ ധനവും, രക്തവും എന്നിൽ നിന്ന് സുരക്ഷി തമായി, അവ ഇസ്ലാം അനുവദിച്ച മാർഗ്ഗത്തിലല്ലാതെ അതനുവദനീയമാകുകയില്ല, അവരുടെ വിധി നടപ്പിലാക്കുന്നത് അല്ലാഹുവാകുന്നു” (ബുഖാരി, മുസ്ലിം)

## ഒൻപത്

عن أبي هُرَيْرَةَ رضي الله عنه قال: سَمِعَت رَسُولَ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ يَقُــولُ: مَــا نَهَيْتُكُمْ عَنْهُ فَاجْتَنبُوهُ وَمَا أَمَرْتُكُمْ بِهِ فَافْعَلُوا مِنْهُ مَا اسْتَطَعْتُمْ فَإِنَّمَا أَهْلَكَ الَّذِينَ مِنْ قَــبْلِكُمْ كَثْــرَةُ مَسَائِلِهِمْ وَاخْتِلَافُهُمْ عَلَى أَنْبِيَائِهِمْ) ( رواه البخاري ومسلم)

അബൂഹുറൈറ അബ്ദുറഹ്മാനുബ്നു സഖ്റി (ﷺ)ൽ നിന്നും നിവേദനം. നബി(ﷺ) പറയുന്നതായി ഞാ ൻ കേട്ടു: "ഞാൻ ഏതൊരു കാര്യത്തെതൊട്ട് നിങ്ങളെ വിലക്കിയോ അതിൽ നിന്ന് വിട്ട്നിൽക്കുക, ഏതൊരു കാര്യം നിങ്ങളോട് ഞാൻ കൽപിച്ചുവോ അത് കഴിവി ന്റെ പരമാവധി നിങ്ങൾ കൊണ്ടുവരിക, നിങ്ങളുടെ പൂർവ്വിക സമൂഹം നശിക്കുവാൻ കാരണമായത് അനാ വശ്യമായ ചോദ്യങ്ങളും, അവരുടെ പ്രവാചകന്മാരോടു ള്ള വിയോജിപ്പുമാകുന്നു" (ബുഖാരി, മുസ്ലിം)

## പത്ത്

عَنْ أَبِي هُرَيْرَةَ رضي الله عنه قَالَ : قَالَ رَسُولُ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ ( أَيُّهَا النَّاسُ إنَّ اللَّهَ طَيِّبٌ لاَ يَقْبَلُ إلاَّ طَيِّبًا وَإنَّ اللَّهَ أَمَرَ الْمُؤْمنينَ بمَا أَمَرَ به الْمُرْسَلينَ فَقَالَ ( يَا أَيُّهَا الرُّسُلُ كُلُوا منَ الطَّيِّبَات وَاعْمَلُوا صَالحًا) وَقَالَ ( يَا أَيُّهَا الَّذينَ آمَنُوا كُلُوا منْ طَيِّبَات مَا رَزَقْنَاكُمْ ) ثُمَّ ذَكَرَ الرَّجُلَ يُطيلُ السَّفَرَ أَشْعَثَ أَغْبَرَ يَمُدُّ يَدَيْه إلَى السَّمَاء يَا رَبِّ يَا رَبِّ وَمَطْعَمُهُ حَرَامٌ وَمَشْرَبُهُ حَرَامٌ وَمَلْبَسُهُ حَرَامٌ وَغُذيَ بالْحَرَام فَأَنَّى يُسْتَجَابُ لذَلكَ ؟ (رواه مسلم)

അബൂ ഹുറൈറ(ﷺ)വിൽ നിന്ന് നിവേദനം. പ്രവാ ചകൻ(ﷺ) പറഞ്ഞു: “അല്ലാഹു നല്ലവനാകുന്നു, നല്ലതല്ലാ തെ അവൻ സ്വീകരിക്കുകയില്ല, അല്ലാഹുപറയുന്നു: (അല്ലയോ പ്രവാചകരെ, നിങ്ങൾ നല്ലത് ഭക്ഷിക്കുക, ന ന്മകൾ പ്രവർത്തിക്കുകയും ചെയ്യുക) അല്ലാഹു പറയു ന്നു: (അല്ലയോ സത്യവിശ്വാസികളെ, നിങ്ങൾക്ക് നാം ന ൽകിയതിൽ നിന്ന് നല്ലത് ഭക്ഷിക്കുക) തുടർന്ന് പ്രവാച കൻ ഒരാളെ സംബന്ധിച്ച് പറയുകയുണ്ടായി: അദ്ധേ ഹം ദീർഘയാത്ര ചെയ്തിട്ടുണ്ട്, മുടികൾ ജടപിടിച്ചിട്ടു ണ്ട്, പൊടി പുരണ്ടിട്ടുണ്ട്, അവൻെറ കൈകൾ ആകാശ ത്തേക്കുയർത്തി പ്രാർത്ഥിക്കുന്നു, എൻെറ നാഥാ, എൻെറ നാഥാ, എന്നാൽ അവൻെറ ഭക്ഷണം നിശിദ്ധമായതാകു ന്നു, അവൻെറ വസ്ത്രം നിശിദ്ധമായതാണ്, അവൻെറ പാനീയവും നിശിദ്ധം തന്നെ, അവൻ നിശിദ്ധത്തിൽ മു ങ്ങികുളിച്ചിരിക്കുന്നു, എങ്ങിനെയാണവന്ന് ഉത്തരം ലഭി ക്കുക!) (മുസ്ലിം)

## പതിനൊന്ന്

عن أبي محمد الحسن بن علي بن أبي طالب سبط رسول الله صلي الله عليه وسلم وريحانته رضي الله عنهما قال: قَالَ حَفِظْتُ مِنْ رَسُولِ اللَّهِ صَلَّى اللَّه عَلَيْهِ وَسَلَّمَ دَعْ مَا يَرِيبُكَ إِلَى مَـــا لاَ يَرِيبُكَ) (رواه الترمذي والنسائي. وقال ترمذى : حديث حسن صحيح )

നബി(ﷺ)യുടെ പൗത്രനും, അവിടുത്തെ സ്നേഹ നിധിയുമായ അബീ ത്വാലിബിൻെറ പുത്രൻ അലി(رضي الله عنه) ൻെറ പുത്രനുമായ അബൂ മുഹമ്മദ് ഹസനിൽ നിന്ന് നി വേദനം, പ്രവാചക തിരുമേനിയിൽ നിന്ന് ഞാൻ മന:പാ ഠമാക്കിയിട്ടുണ്ട്, “സംശയമുണ്ടാക്കുന്ന കാര്യങ്ങൾ നീ ഉ പേക്ഷിക്കുകയും, സംശയത്തിനിട നൽകാത്തത് പ്രവർത്തി ക്കുകയും ചെയ്യുക” (തിർമിദി, നസാഈ. തിർമിദി ഹസനുൻ സ്വഹീഹ് എന്ന് പറഞ്ഞിട്ടുണ്ട്).

## പന്ത്രണ്ട്

**عَنْ أَبِي هُرَيْرَةَ رضي الله عنه قَال : قَالَ رَسُولُ اللَّهِ صَلَّى اللَّه عَلَيْهِ وَسَلَّمَ مِنْ حُسْنِ إِسْلَامِ الْمَرْءِ تَرْكُهُ مَا لاَ يَعْنيه) (حديث حسن , رواه الترمذي وغيره هكذا)**

അബൂ ഹുറൈറ(ﷺ)വിൽ നിന്ന് നിവേദനം പ്രവാ ചകൻ(ﷺ) പറഞ്ഞു: "തന്നെ ബാധിക്കാത്ത കാര്യങ്ങൾ ഉപേക്ഷിക്കുകയെന്നത് ഒരുത്തമ വ്യക്തിയുടെ ഇസ്ലാ മിക സ്വഭാവത്തിൽ പെട്ടതാകുന്നു" (തിർമിദി)

## പതിമൂന്ന്

عن أبي حمزة عَنْ أَنَسٍ بن مالك رَضِي اللَّه عَنْه عَنِ النَّبِيِّ صَلَّى اللَّه عَلَيْهِ وَسَلَّمَ قَــالَ: لاَ يُؤْمِنُ أَحَدُكُمْ حَتَّى يُحِبَّ لأَخِيهِ مَا يُحِبُّ لِنَفْسِه ) (رواه البخاري ومسلم) .

അബീ ഹംസ അനസ്ബ്നു മാലികി(ﷺ)ൽ നിന്നും നിവേദനം, പ്രവാചകരെ തൊട്ട് ഉദ്ദരിക്കുന്നു: “താൻ ഇഷ്ടപ്പെടുന്നത് തൻെറ സഹോദരനും ഇഷ്ടപ്പെടാത്തത്വരെ നിങ്ങളിൽ ആരും തന്നെ മുസ്ലിമാകുകയില്ല” (ബുഖാരി, മുസ്ലിം)

## പതിനാല്

عَنْ عَبْد اللَّه بْنِ مَسْعُود قَالَ: قَالَ رَسُولُ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ لاَ يَحلُّ دَمُ امْـرِئٍ مُسْلِمٍ يَشْهَدُ أَنْ لاَ إِلَهَ إِلاَّ اللَّهُ وَأَنِّي رَسُولُ اللَّه إِلاَّ بِإِحْدَى ثَلاَث، الثَّيِّبُ الزَّانِي، وَالنَّفْسُ بِالنَّفْسِ، وَالتَّارِكُ لِدِينِهِ الْمُفَارِقُ لِلْجَمَاعَةِ ). ( رواه البخاري – ومسلم)

ഇബ്നു മസ്ഊദ്(ﷺ)വിൽ നിന്ന് നിവേദനം, അദ്ദേഹം പറയുന്നു: നബി(ﷺ) അരുളി: “അല്ലാഹുവല്ലാ തെ ആരാധനക്കർഹനില്ലെന്നും ഞാൻ അല്ലാഹുവിൻെറ ദൂതനാണെന്നും സാക്ഷ്യം വഹിക്കുന്ന ഒരു മുസ്ലിമി ൻെറ രക്തം (ചിന്തുന്നത്) മൂന്നിൽ ഒരു കാര്യമുണ്ടായാ ലല്ലാതെ അനുവദിക്കപ്പെടുകയില്ല. വാർദ്ധക്യമെത്തിയ (വിവാഹം കഴിച്ച) വ്യഭിചാരി, കൊന്നവനെ കൊല്ലാൻ, ദീൻ ഉപേക്ഷിച്ചു കൊണ്ട് ഐക്യം വെടിഞ്ഞവൻ” എന്നി വയാണത്” (ബുഖാരി മുസ്ലിം)

## പതിനഞ്ച്

عَنْ أَبِي هُرَيْرَةَ عَنْ رَسُولِ اللَّهِ صَلَّى اللَّه عَلَيْهِ وَسَلَّمَ قَالَ مَنْ كَانَ يُؤْمِنُ بِاللَّه وَالْيَوْمِ الْآخِرِ فَلْيَقُلْ خَيْرًا أَوْ لِيَصْمُتْ، وَمَنْ كَانَ يُؤْمِنُ بِاللَّهِ وَالْيَوْمِ الْآخِرِ فَلْيُكْرِمْ جَارَهُ، وَمَنْ كَانَ يُؤْمِنُ بِاللَّهِ وَالْيَوْمِ الْآخِرِ فَلْيُكْرِمْ ضَيْفَهُ، ". (رواه مسلم)

അബൂ ഹുറൈറ(ﷺ)യിൽ നിന്നു നിവേദനം. നബി (ﷺ) അരുളി: "അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസി ക്കുന്നവൻ നല്ലതു സംസാരിക്കട്ടെ. അല്ലെങ്കിൽ മൗനം പാലിക്കട്ടെ. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസി ക്കുന്നവൻ തൻെറ അയൽക്കാരനെ ആദരിക്കട്ടെ. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവൻ തൻെറ അതിഥിയെ ബഹുമാനിക്കട്ടെ" (മുസ്ലിം).

## പതിനാറ്

عَنْ أَبِي هُرَيْرَةَ رَضِي اللَّه عَنْه أَنَّ رَجُلاً قَالَ لِلنَّبِيِّ صَلَّى اللَّه عَلَيْهِ وَسَلَّمَ أَوْصِنِي قَــالَ: لاَ تَغْضَبْ فَرَدَّدَ مِرَارًا قَالَ لاَ تَغْضَبْ (رواه البخاري)

അബൂഹുറൈറ(﵁)യിൽ നിന്ന് നിവേദനം: 'ഒരുമ നുഷ്യൻ വന്നു നബി തിരുമേനി(ﷺ)യോട് തനിക്കൊരു ഉപദേശം നൽകുക എന്ന് അപേക്ഷിച്ചു. തിരുമേനി അരുളി: "നീ കോപിക്കാതിരിക്കുക". അദ്ദേഹം വീണ്ടും ചോദ്യം ആവർത്തിച്ചു. നബി(സ) "നീ കോപിക്കാതി രിക്കുക" എന്നു ഉത്തരവും പറഞ്ഞു" (ബുഖാരി)

## പതിനേഴ്

عَنْ أَبِي يعلى شَدَّاد بْنِ أَوْسٍ رضي الله عنه قال: عَنْ رَسُولِ اللَّه صَلَّى اللَّه عَلَيْــه وَسَــلَّمَ قَالَ: إِنَّ اللَّهَ كَتَبَ الْإِحْسَانَ عَلَى كُلِّ شَيْءٍ فَإِذَا قَتَلْتُمْ فَأَحْسِنُوا الْقِتْلَةَ وَإِذَا ذَبَحْتُمْ فَأَحْسِنُوا الذَّبْحَ وَلْيُحِدَّ أَحَدُكُمْ شَفْرَتَهُ فَلْيُرِحْ ذَبِيحَتَهُ) (رواه مسلم )

അബീയഅ്ല ശദ്ദാദ്ബ്നു ഔസ്(ﷺ) പ്രവാചകരി ൽ നിന്ന് ഉദ്ദരിക്കുന്നു, (എല്ലാ കാര്യങ്ങളിലും അല്ലാഹു നന്മയാണുദ്ദേശിക്കുന്നത്, നിങ്ങൾ കൊല്ലുകയാണെങ്കിൽ നല്ലരൂപത്തിൽ കൊല്ലുക, നിങ്ങൾ അറുക്കുകയാണെങ്കി ൽ നല്ലരൂപത്തിൽ അറുക്കുക, നിങ്ങൾ നിങ്ങളുടെ കത്തി യുടെ വായ്തല മൂർച്ച കൂട്ടുകവും, അറവ്മൃഗത്തിന് ആ ശ്വാസം നൽകുകയും ചെയ്യുക" (മുസ്ലിം).

## പതിനെട്ട്

عَنْ أَبِي ذَرٍّ جندب بن جنادة وأبي عبد الرحمن معاذ بن جبل رضي الله عنهم قَالَ: عـــن رَسُولِ اللَّهِ صَلَّى اللَّه عَلَيْهِ وَسَلَّمَ اتَّقِ اللَّهِ حَيْثُمَا كُنْتَ وَأَتْبِعِ السَّيِّئَةَ الْحَسَنَةَ تَمْحُهَا وَخَالِقِ النَّـــاسَ بِخُلُقٍ حَسَنٍ " ( رواه الترمذي)

അബൂദർ ജുൻദുബ്ബ്നു ജുനാദ അബീ അബ് ദുറഹ്മാന്ബ്നു മുആദ്ബ്നു ജബൽ(ﷺ)ൽ നിന്ന് നിവേ ദനം, പ്രവാചകൻ(ﷺ) പറഞ്ഞു: "നീ എവിടെയായിരുന്നാ ലും അല്ലാഹുവിനെ സൂക്ഷിക്കുക, തിന്മയെ നന്മ കൊ ണ്ട് പിന്തുടരുക, കാരണം നന്മ തിന്മയെ മായ്ച്ച് കളയു ന്നതാകുന്നു, സൽസ്വഭാവത്തോടെ ജനങ്ങളോട് പെരു മാറുക." (തിർമിദി).

## പത്തൊൻപത്

عَن ابْنِ عَبَّاسٍ رضي الله عنهما قَالَ: كُنْتُ خَلْفَ رَسُول اللَّه صَلَّى اللَّه عَلَيْه وَسَلَّمَ يَوْمًا فَقَالَ: يَا غُلاَمُ إِنِّي أُعَلِّمُكَ كَلِمَات احْفَظ اللَّهَ يَحْفَظْكَ احْفَظ اللَّهَ تَجدْهُ تُجَاهَكَ إِذَا سَأَلْتَ فَاسْأَل اللَّهَ وَإِذَا اسْتَعَنْتَ فَاسْتَعنْ باللَّه وَاعْلَمْ أَنَّ الْأُمَّةَ لَو اجْتَمَعَتْ عَلَى أَنْ يَنْفَعُوكَ بشَيْءٍ لَمْ يَنْفَعُوكَ إلاَّ بشَيْءٍ قَدْ كَتَبَهُ اللَّهُ لَكَ وَلَو اجْتَمَعُوا عَلَى أَنْ يَضُرُّوكَ بشَيْءٍ لَمْ يَضُرُّوكَ إلاَّ بشَيْءٍ قَدْ كَتَبَهُ اللَّهُ عَلَيْكَ رُفعَت الأَقْلاَمُ وَجَفَّت الصُّحُفُ قَالَ هَذَا حَديثٌ حَسَنٌ صَحيحٌ * وفي رواية غير الترمذي: (( احْفَظ اللَّهَ تَجدْهُ أَمَامَكَ تَعَرَّفْ إلَى الله في الرَّخَاء يَعْرِفْكَ في الشِّدَّة وَاعْلَمْ أَنَّ ما أخطأك لم يكن ليصيبك ، وما أصابك لم يكن ليخطئك، وَاعْلَمْ أَنَّ النَّصْرَ مَعَ الصَّبْرِ وَأَنَّ الْفَرَجَ مَعَ الْكَرْبِ وَأَنَّ مَعَ الْعُسْرِ يُسْرًا )

അബ്ദുല്ലാബ്നു അബ്ബാസി(ﷺ)ൽ നിന്ന് നിവേ ദനം, അദ്ദേഹം പറയുന്നു: പ്രവാചകൻെറ പിന്നിലായിരി ക്കെ ഒരു ദിവസം പ്രവാചകൻﷺ എന്നോട് പറഞ്ഞു: “അല്ലയോ കുട്ടീ, നിനക്ക് ഞാൻ ചില വാചകങ്ങൾ പഠി പ്പിച്ച് തരട്ടെയോ: നീ അല്ലാഹുവിനെ സൂക്ഷിക്കുക, എ ന്നാൽ അല്ലാഹു നിന്നെ രക്ഷിക്കുന്നതാണ്. നീ അല്ലാഹു വിനെ സൂക്ഷിച്ചാൽ നിനക്ക് അവനെ നിൻെറ മുമ്പിൽ കാണാവുന്നതാണ്, നീ വല്ലതും ചോദിച്ചാൽ അല്ലാഹുവി നോട് ചോദിക്കുക, നീ സഹായം തേടുകയാണെങ്കിൽ അല്ലാഹുവിനോട് സഹായം തേടുക, നീ മനസ്സിലാക്കുക: ലോകത്തുള്ള മുഴുവനാളുകളും ഒരുമിച്ച് കൊണ്ട് നിന ക്ക് വല്ലഉപകാരവും ചെയ്യുവാൻ ഉദ്ദേശിച്ചാലുംഅല്ലാഹു നിനക്ക് വിധിച്ചതല്ലാതെ യാതൊന്നും സംഭവിക്കുകയില്ല, അത്പോലെ നിനക്ക് വല്ല ഉപദ്രവം വരുത്താൻ വേണ്ടി അവർ മുഴുവനും ഒരുമിച്ചാലും നിനക്ക് അല്ലാഹു വിധി ച്ചതല്ലാതെ ഒരുപദ്രവത്തിനും അവർക്ക് സാധ്യമല്ല ത ന്നെ, പേനകൾ ഉയർത്തുകയും, പേജുകൾ ഉണങ്ങുക യും ചെയ്തിരിക്കുന്നു” (തിർമിദി). മറ്റൊരു റിപ്പോർട്ടിൽ ഇങ്ങനെ കാണാവുന്നതാണ്. “നീ അല്ലാഹുവിനെ സൂ ക്ഷിക്കുക, നിനക്കവനെ നിൻെറ മുമ്പിൽ തന്നെ കാണാ വുന്നതാകുന്നു, ഐശ്വര്യ മുള്ളയവസരത്തിൽ അല്ലാഹുവി നെ നീ ഓർത്താൽ വിഷമഘട്ടങ്ങളിൽ അല്ലാഹു നിന്നെയും ഓർക്കും. നീ മനസ്സിലാക്കുക, നിന്നിൽ നി ന്നും തെറ്റിപോയ ഒന്നും തന്നെ നിന്നെ ബാധിക്കു കയില്ല, അത്പോലെ നിന്നെ ബാധിച്ചത് നിന്നിൽ നിന്നും തെറ്റിപോകുകയുമില്ല, അറിയുക, സഹായം ക്ഷമ യോടൊപ്പവും, ആശ്വാസം ദു:ഖത്തോടൊപ്പവും, എളുപ്പം പ്രയാസത്തോടൊപ്പവുമുണ്ടെന്ന്.”

## ഇരുപത്

عن أَبُي مَسْعُودٍ عقبة بن عمرو الأنصاري البدري رضي الله عنه قَالَ: قَالَ النَّبِيُّ صَلَّى اللَّه عَلَيْهِ وَسَلَّمَ (إِنَّ مِمَّا أَدْرَكَ النَّاسُ مِنْ كَلاَمِ النُّبُوَّةِ الْأُولَى إِذَا لَمْ تَسْتَحْيِ فَاصْنَعْ مَــا شِــئْتَ) (رواه البخاري )

അബീ മസ്ഹൂദ് ഉഖ്ബബ്നുഅംറ് അൽഅൻസാ രി അൽബദ്രി(ﷺ)വിൽ നിന്ന് നിവേദനം: പ്രവാചകൻ (ﷺ)പറഞ്ഞു: (ആദ്യകാല പ്രവാചക അധ്യാപനങ്ങളിൽ നി ന്നും ജനങ്ങൾ മനസ്സിലാക്കിയതാണ് "നീ ലജ്ജിക്കു ന്നില്ലായെങ്കിൽ ഇഷ്ടമുള്ളത് പ്രവർത്തിക്കുകയെന്നത്" (ബുഖാരി)

## ഇരുപത്തൊന്ന്

عن أبي عمرو – وقيل أبي عمرة – سفيان بن عبد الله رضي الله عنه قَالَ قُلْتُ يَا رَسُـــولَ اللَّهِ قُلْ لِي فِي الإِسْلاَمِ قَوْلاً لاَ أَسْأَلُ عَنْهُ أَحَدًا غَيْرَكَ قَالَ: قُلْ آمَنْتُ بِاللَّهِ ثُمَّ اسْتَقِمْ )( رواه مسلم)

അബി അംറ് സുഫ്യാനുബ്നു അബ്ദില്ലാ(ﷺ)യി ൽ നിന്ന് അദ്ദേഹം പറഞ്ഞു: "അല്ലയോ പ്രവാചകരെ, ഇ സ്ലാമിലെ ഒരു വാക്യം എനിക്ക് പറഞ്ഞ് തരൂ, താങ്ക ളോടല്ലാതെ മറ്റാരോടും ഞാനതിനെപ്പറ്റി ചോദിക്കുകയി ല്ല, പ്രവാചകൻﷺപറഞ്ഞു: "നീ പറയുക, ഞാൻ അല്ലാഹു വിൽ വിശ്വസിച്ചിരിക്കുന്നുവെന്ന്, എന്നിട്ട് അത് ശരിയായ രൂപത്തിൽ നിലനിർത്തുകയും ചെയ്യുക" (മുസ്ലിം)

## ഇരുപത്തി രണ്ട്

عن جَابِرِ بن عبد الله الأنصاري رضي الله عنهما أَنَّ رَجُلاً سَأَلَ رَسُولَ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ فَقَالَ: أَرَأَيْتَ إِذَا صَلَّيْتُ الصَّلَوَات الْمَكْتُوبَات وَصُمْتُ رَمَضَانَ وَأَحْلَلْتُ الْحَلاَلَ وَحَرَّمْتُ الْحَرَامَ وَلَمْ أَزِدْ عَلَى ذَلكَ شَيْئًا أَأَدْخُلُ الْجَنَّةَ قَالَ: نَعَمْ). (رواه مسلم )

അബൂ അബ്ദില്ല ജാബിറുബ്നു അബ്ദില്ല അൽ അൻസാരി(ﷺ)വിൽ നിന്ന് നിവേദനം, ഒരാൾ പ്രവാചകൻ (ﷺ)യോട് ചോദിച്ചു, ഞാൻ നിർബ്ബന്ധ നമസ്കാരം നിലനിർത്തുകയും, റമളാനിൽ നോമ്പനുഷ്ഠിക്കുകയും, അനുവദിക്കപ്പെട്ടതിനെ അനുവദനീയമായും, നിശിദ്ധമാ ക്കിയതിനെ നിശിദ്ധമാക്കുകയും ചെയ്ത് കൊണ്ട് ഇതി ൽ ഒന്നും വർദ്ധിപ്പിക്കാതിരിക്കുകയും ചെയ്താൽ ഞാൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുമോ? താങ്കളുടെ അഭിപ്രായമെ ന്താകുന്നു? അവിടുന്നരുളി, അതെ." (മുസ്ലിം)

## ഇരുപത്തി മൂന്ന്

عَنْ أَبِي مَالك الحارث بن عاصم الْأَشْعَرِيِّ قَالَ: قَالَ رَسُولُ اللَّه صَلَّى اللَّه عَلَيْه وَسَــلَّمَ( الطُّهُورُ شَطْرُ الْإِيمَان وَالْحَمْدُ للَّه تَمْلأُ الْميزَانَ وَسُبْحَانَ اللَّه وَالْحَمْدُ للَّه تَمْلَآَن أَوْ تَمْلأُ مَــا بَــيْنَ السَّمَوَات وَالأَرْضِ وَالصَّلاَةُ نُورٌ وَالصَّدَقَةُ بُرْهَانٌ وَالصَّبْرُ ضيَاءٌ وَالْقُرْآنُ حُجَّةٌ لَكَ أَوْ عَلَيْكَ كُــلُّ النَّاسِ يَغْدُو فَبَايِعٌ نَفْسَهُ فَمُعْتقُهَا أَوْ مُوبقُهَا)( رواه مسلم)

അബൂമാലിക് അൽ ഹാരിഥിബ്നു ആസ്വിമിൽ അശ്ഹരി(ﷺ)വിൽ നിന്ന് പ്രവാചകൻ(ﷺ) പറഞ്ഞു: "ശുദ്ധി വിശ്വാസത്തിൻെറ പകുതിയാകുന്നു, 'അൽ ഹംദുലില്ലാഹ്' എന്നത് തുലാസ് നിറക്കുന്നതാണ്, 'സുബ്ഹാനല്ലാഹ്, അൽഹംദുലില്ലാഹ്' ആകാശ ഭൂമികൾക്കിടയിലുള്ളതിനെ നിറക്കുന്നതാകുന്നു, നമസ്കാരം പ്രകാശവും, ദാനധർ മ്മങ്ങൾ തെളിവും, ക്ഷമ വെളിച്ചവും, ഖുർആൻ നിനക്ക് അനുകൂലമായോ, പ്രതികൂലമായോ തെളിവുമാകുന്നു, എല്ലാവരും പ്രഭാതത്തിൽ ജീവിതമാരംഭിക്കുകയും സ്വന്ത ത്തെ സ്വയംതന്നെ വിൽക്കുകയും ചെയ്യുന്നു, ചിലരതി നെ മോചിപ്പിക്കുന്നു, മറ്റുചിലരതിനെ നാശത്തിലാക്കു കയും ചെയ്യുന്നു" (മുസ്ലിം)

## ഇരുപത്തി നാല്

حَدَّثَنَا عَبْدُ اللَّهِ بْنُ عَبْدِ الرَّحْمَنِ بْنِ بَهْرَامَ الدَّارِمِيُّ حَدَّثَنَا مَرْوَانُ يَعْنِي ابْنَ مُحَمَّدٍ الدِّمَشْقِيَّ حَدَّثَنَا سَعِيدُ بْنُ عَبْدِ الْعَزِيزِ عَنْ رَبِيعَةَ بْنِ يَزِيدَ عَنْ أَبِي إِدْرِيسَ الْخَوْلَانِيِّ عَنْ أَبِي ذَرٍّ عَنِ النَّبِيِّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فِيمَا رَوَى عَنِ اللَّهِ تَبَارَكَ وَتَعَالَى أَنَّهُ قَالَ يَا عِبَادِي إِنِّي حَرَّمْتُ الظُّلْمَ عَلَى نَفْسِي وَجَعَلْتُهُ بَيْنَكُمْ مُحَرَّمًا فَلاَ تَظَالَمُوا يَا عِبَادِي كُلُّكُمْ ضَالٌّ إِلاَّ مَنْ هَدَيْتُهُ فَاسْتَهْدُونِي أَهْدِكُمْ يَا عِبَادِي كُلُّكُمْ جَائِعٌ إِلاَّ مَنْ أَطْعَمْتُهُ فَاسْتَطْعِمُونِي أُطْعِمْكُمْ يَا عِبَادِي كُلُّكُمْ عَارٍ إِلاَّ مَنْ كَسَوْتُهُ فَاسْتَكْسُونِي أَكْسُكُمْ يَا عِبَادِي إِنَّكُمْ تُخْطِئُونَ بِاللَّيْلِ وَالنَّهَارِ وَأَنَا أَغْفِرُ الذُّنُوبَ جَمِيعًا فَاسْتَغْفِرُونِي أَغْفِرْ لَكُمْ يَا عِبَادِي إِنَّكُمْ لَنْ تَبْلُغُوا ضَرِّي فَتَضُرُّونِي وَلَنْ تَبْلُغُوا نَفْعِي فَتَنْفَعُونِي يَا عِبَادِي لَوْ أَنَّ أَوَّلَكُمْ وَآخِرَكُمْ وَإِنْسَكُمْ وَجِنَّكُمْ كَانُوا عَلَى أَتْقَى قَلْبِ رَجُلٍ وَاحِدٍ مِنْكُمْ مَا زَادَ ذَلِكَ فِي مُلْكِي شَيْئًا يَا عِبَادِي لَوْ أَنَّ أَوَّلَكُمْ وَآخِرَكُمْ وَإِنْسَكُمْ وَجِنَّكُمْ كَانُوا عَلَى أَفْجَرِ قَلْبِ رَجُلٍ وَاحِدٍ مَا نَقَصَ ذَلِكَ مِنْ مُلْكِي شَيْئًا يَا عِبَادِي لَوْ أَنَّ أَوَّلَكُمْ وَآخِرَكُمْ وَإِنْسَكُمْ وَجِنَّكُمْ قَامُوا فِي صَعِيدٍ وَاحِدٍ فَسَأَلُونِي فَأَعْطَيْتُ كُلَّ إِنْسَانٍ مَسْأَلَتَهُ مَا نَقَصَ ذَلِكَ مِمَّا عِنْدِي إِلاَّ كَمَا يَنْقُصُ الْمِخْيَطُ إِذَا أُدْخِلَ الْبَحْرَ يَا عِبَادِي إِنَّمَا هِيَ أَعْمَالُكُمْ أُحْصِيهَا لَكُمْ ثُمَّ أُوَفِّيكُمْ إِيَّاهَا فَمَنْ وَجَدَ خَيْرًا فَلْيَحْمَدِ اللَّهَ وَمَنْ وَجَدَ غَيْرَ ذَلِكَ فَلاَ يَلُومَنَّ إِلاَّ نَفْسَهُ ) (مسلم)

അബൂദർറുൽ ഹിഫാരി(ﷺ) പ്രവാചകൻ(ﷺ)യിൽ നിന്ന് ഉദ്ദരിക്കുന്നു, "ഉന്നതനും പ്രതാപവാനുമായ അല്ലാഹു പറഞ്ഞതായി പ്രവാചകൻ(സ) ഇപ്രകാരം പറ യുന്നു: "അല്ലയോ അടിമകളെ, അക്രമം ഞാൻ എനിക്ക് തന്നെ സ്വയം നിശിദ്ധമാക്കിയിരിക്കുന്നു, അത്പോലെ നിങ്ങൾക്കുമത് നിശിദ്ധമാക്കിയരിക്കുന്നു, ആയതിനാൽ നിങ്ങൾ പരസ്പരം അക്രമം കാണിക്കരുത്. അല്ലയോ എൻെറ ദാസന്മാരെ, ഞാൻ സന്മാർഗത്തിലാക്കത്തവർ മുഴുവനും വഴികേടിലാകുന്നു, ആയതിനാൽ നിങ്ങളെ ന്നോട് സന്മാർഗം ചോദിക്കുക, ഞാൻ നിങ്ങളെ സന്മാർ ഗത്തിലാക്കാം. എൻെറ ദാസന്മാരെ, ഞാൻ ഭക്ഷണം നൽ കാത്തവരെല്ലാം തന്നെ വിശക്കുന്നവരാകുന്നു, ആയതി നാൽ എന്നോട് ഭക്ഷണത്തിന് വേണ്ടി ആവശ്യപ്പെടുക, ഞാൻ നിങ്ങൾക്ക് ഭക്ഷണം നൽകാം. അല്ലയോ അടിമ കളെ, ഞാൻ വസ്ത്രം നൽകാത്തവരെല്ലാം തന്നെ നഗ് നരാകുന്നു ആയതിനാൽ നിങ്ങൾ എന്നോട് വസ്ത്രം ആവശ്യപ്പെടുക, നിങ്ങൾക്ക് ഞാൻ വസ്ത്രം നൽകാം. അല്ലയോ അടിമകളെ, നിങ്ങൾ രാപകലിൽ തെറ്റു ചെ യ്യുന്നവരാകുന്നു, ഞാൻ നിങ്ങളുടെ മുഴുവൻ പാപങ്ങളും പൊറുക്കുന്നവനാകുന്നു ആയതിനാൽ നിങ്ങളെന്നോട് പാപമോചനം തേടുക, ഞാൻ നിങ്ങൾക്ക് പൊറുത്ത് തരാം. അല്ലയോ അടിമകളെ, നിങ്ങൾക്കെന്നെ ഉപദ്രവി ക്കുവാൻ സാധ്യമല്ല, എങ്കിലല്ലെ നിങ്ങളെന്നെ ഉപദ്രവി ക്കുകയൊള്ളു, അത്പോലെ നിങ്ങൾക്കെനിക്ക് ഉപകാരം നൽകുവാനും സാധ്യമല്ല, എങ്കിലല്ലെ നിങ്ങളെനിക്ക് ഉപ കാരം ചെയ്യുകയൊള്ളു. അല്ലയോ എൻെറ അടിമകളെ നിങ്ങളിലെ മുൻഗാമികളും, പിൻഗാമികളും മനുഷ്യരും ജിന്നുകളുമെല്ലാം തന്നെ നിങ്ങളിൽ ഏറ്റവും ഭയഭക്തി യുള്ളവൻെറ ഹൃദയത്തെപോലെ നിങ്ങൾ ആയിരുന്നാ ലും അതെൻെറ അധികാരത്തിൽ യാതൊന്നും വർദ്ധിപ്പി ക്കുകയില്ല തന്നെ, അത്പോലെ നിങ്ങളിലെ മുൻഗാമി കളും, പിൻഗാമികളും മനുഷ്യരും ജിന്നുകളുമെല്ലാം ത ന്നെ നിങ്ങളിൽ

ഏറ്റവും തെമ്മാടിയുടെ ഹൃദയത്തിലുള്ള ത് പോലെ അധർമ്മം കാണിച്ചാലും അതെന്റെ അധി കാരത്തിൽ യാതൊന്നും കുറവ് വരുത്തുകയില്ല തന്നെ, അത്പോലെ എന്റെ അടിമകളെ, നിങ്ങളിലെ മുൻഗാമി കളും, പിൻഗാമികളും മനുഷ്യരും ജിന്നുകളുമെല്ലാം ത ന്നെ ഒരു സ്ഥലത്ത് നിന്ന് ഓരോ ആവശ്യങ്ങൾ ഉന്നയി ച്ചിട്ട് അവർക്കെല്ലാം തന്നെ അത് നൽകിയാലും എ ന്റെ അധികാരത്തിൽനിന്ന് കടലിൽ മുക്കിയ ഒരു സൂചി യുടെ അറ്റത്ത് പറ്റിപിടിക്കുന്ന വെള്ളതുള്ളിയുടെ കുറവ് മാത്രമേ വരുത്തുകയൊള്ളൂ. അല്ലയോ അടിമകളെ, നി ങ്ങളുടെ കർമ്മങ്ങൾ നിങ്ങൾക്ക് വേണ്ടി ഞാൻ രേഖപ്പെ ടുത്തുന്നു, അതിന് ശേഷം നിങ്ങളുടെ കർമ്മങ്ങൾക്ക് ഫലം പൂർത്തീകരിച്ച് തരികയും ചെയ്യുന്നതാണ്. ആയതി നാൽ നന്മ ലഭിച്ചവർ അല്ലാഹുവിനെ വാഴ്ത്തി പറയട്ടെ, അതല്ലാതെ മറ്റെന്തെങ്കിലുമാണ് നിങ്ങൾക്ക് ലഭിക്കുന്ന തെങ്കിൽ അവൻ സ്വന്തത്തെയല്ലാതെ ആരെയും ആക്ഷേ പിക്കാതിരിക്കട്ടെ." (മുസ്ലിം)

## ഇരുപത്തിയഞ്ച്

حَدَّثَنَا عَبْدُ اللَّهِ بْنُ مُحَمَّدِ بْنِ أَسْمَاءَ الضُّبَعِيُّ حَدَّثَنَا مَهْدِيُّ بْنُ مَيْمُونٍ حَدَّثَنَا وَاصِلٌ مَوْلَى أَبِي عُيَيْنَةَ عَنْ يَحْيَى ابْنِ عُقَيْلٍ عَنْ يَحْيَى بْنِ يَعْمَرَ عَنْ أَبِي الأَسْوَدِ الدِّيلِيِّ عَنْ أَبِي ذَرٍّ أَنَّ نَاسًا مِنْ أَصْحَابِ النَّبِيِّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ قَالُوا لِلنَّبِيِّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ يَا رَسُولَ اللَّهِ ذَهَبَ أَهْلُ الدُّثُورِ بِالأُجُورِ يُصَلُّونَ كَمَا نُصَلِّي وَيَصُومُونَ كَمَا نَصُومُ وَيَتَصَدَّقُونَ بِفُضُولِ أَمْوَالِهِمْ قَالَ أَوَ لَيْسَ قَدْ جَعَلَ اللَّهُ لَكُمْ مَا تَصَّدَّقُونَ إِنَّ بِكُلِّ تَسْبِيحَةٍ صَدَقَةً وَكُلِّ تَكْبِيرَةٍ صَدَقَةً وَكُلِّ تَحْمِيدَةٍ صَدَقَةً وَكُلِّ تَهْلِيلَةٍ صَدَقَةً وَأَمْرٌ بِالْمَعْرُوفِ صَدَقَةٌ وَنَهْيٌ عَنْ مُنْكَرٍ صَدَقَةٌ وَفِي بُضْعِ أَحَدِكُمْ صَدَقَةٌ قَالُوا يَا رَسُولَ اللَّهِ أَيَأتِي أَحَدُنَا شَهْوَتَهُ وَيَكُونُ لَهُ فِيهَا أَجْرٌ قَالَ أَرَأَيْتُمْ لَوْ وَضَعَهَا فِي حَرَامٍ أَكَانَ عَلَيْهِ فِيهَا وِزْرٌ فَكَذَلِكَ إِذَا وَضَعَهَا فِي الْحَلَالِ كَانَ لَهُ أَجْرًا ) (مسلم)

അബൂദർറ്(ﷺ)വിൽ നിന്ന്നിവേദനം, പ്രവാചകൻ (ﷺ)യോട് അദ്ദേഹത്തിൻെറ ചില അനുയായികൾ ഇപ്ര കാരം പറയുകയുണ്ടായി, അല്ലയോ പ്രവാചകരെ, പ്രതി ഫലങ്ങളെല്ലാം ധനികർ കരസ്ഥമാക്കിയിരിക്കുന്നു, അവ ർ ഞങ്ങൾ നമസ്കരിക്കുന്നത്പോലെ, നോമ്പനുഷ്ഠി ക്കുന്നത്പോലെ നമസ്കരിക്കുകയും, നോമ്പനുഷ്ഠിക്കു കയും ചെയ്യുന്നു, മാത്രമല്ല അവരുടെ സമ്പത്ത് കൊണ്ട് അവർ ദാനധർമ്മങ്ങൾ ചെയ്യുന്നു. പ്രവാചകൻ(സ) അരു ളി: "ധർമ്മം ചെയ്യുവാൻ അല്ലാഹു നിങ്ങൾക്കൊന്നും ന ൽകിയിട്ടില്ലേ? എല്ലാ തസ്ബീഹും ധർമ്മമാകുന്നു, എല്ലാ തക്ബീറുകളും ധർമ്മമാകുന്നു, എല്ലാ തഅ്മീദുകളും സ്വദഖയാകുന്നു, എല്ലാ തഅ്ലീലുകളും ധർമ്മമാകുന്നു, നന്മ കൽപിക്കലും, തിന്മ വിരോധിക്കലും ധർമ്മമാകു ന്നു, മാത്രമല്ല നിങ്ങളിൽ ഒരാളുടെ ലൈഗികവേഴ്ചയിൽ പോലും ധർമ്മമുണ്ട്." അവർ ചോദിച്ചു: അല്ലയോ പ്രവാചകരെ, ഒരാൾ തൻെറ ലൈഗികമായ ദാഹം തീർ ക്കുന്നതിനും അവന്ന് പുണ്യമോ? അവിടുന്ന് അരുളുക യുണ്ടായി: "അയാൾ അത് ശമിപ്പിക്കുന്നത് നിശിദ്ധമാ ക്കിയ മാർഗ്ഗത്തിലാണ് എങ്കിൽ അവനതിന്ന് ശിക്ഷ ലഭി ക്കുകയില്ലെ, എന്താണ് നിങ്ങളുടെ അഭിപ്രായം? അപ്രകാ രം അത് അനുവദനീയ മാർഗത്തിലായാൽ അവന്നതിന് പ്രതിഫലവും ലഭിക്കുന്നതാണ്" (മുസ്ലിം)

## ഇരുപത്തിയാറ്

و حَدَّثَنَا مُحَمَّدُ بْنُ رَافِعٍ حَدَّثَنَا عَبْدُ الرَّزَّاقِ بْنُ هَمَّامٍ حَدَّثَنَا مَعْمَرٌ عَنْ هَمَّامِ بْنِ مُنَبِّهٍ قَـــالَ هَذَا مَا حَدَّثَنَا أَبُو هُرَيْرَةَ عَنْ مُحَمَّدٍ رَسُولِ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَذَكَرَ أَحَادِيثَ مِنْهَـــا وَقَـــالَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ كُلُّ سُلَامَى مِنَ النَّاسِ عَلَيْهِ صَدَقَةٌ كُلَّ يَوْمٍ تَطْلُعُ فِيهِ الشَّمْسُ قَالَ تَعْدِلُ بَيْنَ الِاثْنَيْنِ صَدَقَةٌ وَتُعِينُ الرَّجُلَ فِي دَابَّتِهِ فَتَحْمِلُهُ عَلَيْهَا أَوْ تَرْفَعُ لَهُ عَلَيْهَا مَتَاعَهُ صَدَقَةٌ قَـــالَ وَالْكَلِمَةُ الطَّيِّبَةُ صَدَقَةٌ وَكُلُّ خُطْوَةٍ تَمْشِيهَا إِلَى الصَّلَاةِ صَدَقَةٌ وَتُمِيطُ الْأَذَى عَنِ الطَّرِيقِ صَـــدَقَةٌ) (بخاري مسلم)

അബൂ ഹുറൈറ(ﷺ)വിൽ നിന്ന് നിവേദനം പ്രവാ ചകൻ(ﷺ) പറഞ്ഞു: "സൂര്യൻ ഉദിച്ച് വരുന്ന എല്ലാ ദിന ത്തിലും മനുഷ്യരുടെ ഓരോ സന്ധികൾക്കും പുണ്യം ചെയ്യുവാനുണ്ട്, നീ രണ്ടാളുകൾക്കിടയിൽ നീതി നടപ്പാ ക്കുന്നത് ധർമ്മമാകുന്നു, ഒരാളെ അദ്ദേഹത്തിൻെറ മൃഗ ത്തിൻെറ കാര്യത്തിൽ -അവനെ അതിന്മേൽ കയറുവാൻ സഹായിക്കുക, അതല്ലെങ്കിൽ ഭാരം അതിന്മേൽ വെക്കു വാൻ സഹായിക്കുക പോലെയുള്ളത് - സഹായിക്കുന്ന തും ധർമ്മം തന്നെ, നല്ല വാക്കുകൾ ധർമ്മമാണ്, നമസ്കാരത്തിലേക്ക് പോകുന്ന ഓരോ കാലടികളിലും പുണ്യമുണ്ട്, അത്പോലെ വഴിയിൽ നിന്ന് ഉപദ്രവം നീക്കൽ പോലും ധർമ്മത്തിൽപെട്ടത് തന്നെ" (ബുഖാരി, മുസ്ലിം)

## ഇരുപത്തേഴ്

حَدَّثَنِي مُحَمَّدُ بْنُ حَاتِمِ بْنِ مَيْمُونٍ حَدَّثَنَا ابْنُ مَهْدِيٍّ عَنْ مُعَاوِيَةَ بْنِ صَالِحٍ عَنْ عَبْدِ الرَّحْمَنِ بْنِ جُبَيْرِ بْنِ نُفَيْرٍ عَنْ أَبِيهِ عَنِ النَّوَّاسِ بْنِ سِمْعَانَ الْأَنْصَارِيِّ قَالَ سَأَلْتُ رَسُولَ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ عَنِ الْبِرِّ وَالإِثْمِ فَقَالَ الْبِرُّ حُسْنُ الْخُلُقِ وَالإِثْمُ مَا حَاكَ فِي صَدْرِكَ وَكَرِهْتَ أَنْ يَطَّلِعَ عَلَيْهِ النَّاس ) (مسلم )

നവാസ്ബ്നു സംആൻ(ﷺ)വിൽ നിന്ന് നബി(ﷺ) പറഞ്ഞു: "പുണ്യം നല്ല സ്വഭാവമാകുന്നു, പാപമെന്നുള്ളത് നിൻെറ മനസ്സിന് ബുദ്ധിമുട്ടുണ്ടാക്കുന്നതും, ജനങ്ങൾ അറിയുന്നതിനെ നീ വെറുക്കുകയും ചെയ്യുന്നതാകുന്നു" (മുസ്ലിം)

## ഇരുപത്തെട്ട്

حَدَّثَنَا عَبْدُ اللَّهِ بْنُ أَحْمَدَ بْنِ بَشِيرِ بْنِ ذَكْوَانَ الدِّمَشْقِيُّ حَدَّثَنَا الْوَلِيدُ بْنُ مُسْلِمٍ حَدَّثَنَا عَبْدُ اللَّهِ بْنُ الْعَلَاءِ حَدَّثَنِي يَحْيَى بْنُ أَبِي الْمُطَاعِ قَالَ سَمِعْتُ الْعِرْبَاضَ بْنَ سَارِيَةَ يَقُولُ قَامَ فِينَا رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ ذَاتَ يَوْمٍ فَوَعَظَنَا مَوْعِظَةً بَلِيغَةً وَجِلَتْ مِنْهَا الْقُلُوبُ وَذَرَفَتْ مِنْهَا الْعُيُونُ فَقِيلَ يَا رَسُولَ اللَّهِ وَعَظْتَنَا مَوْعِظَةَ مُوَدِّعٍ فَاعْهَدْ إِلَيْنَا بِعَهْدٍ فَقَالَ عَلَيْكُمْ بِتَقْوَى اللَّهِ وَالسَّمْعِ وَالطَّاعَةِ وَإِنْ عَبْدًا حَبَشِيًّا وَسَتَرَوْنَ مِنْ بَعْدِي اخْتِلَافًا شَدِيدًا فَعَلَيْكُمْ بِسُنَّتِي وَسُنَّةِ الْخُلَفَاءِ الرَّاشِدِينَ الْمَهْدِيِّينَ عَضُّوا عَلَيْهَا بِالنَّوَاجِذِ وَإِيَّاكُمْ وَالْأُمُورَ الْمُحْدَثَاتِ فَإِنَّ كُلَّ بِدْعَةٍ ضَلَالَةٌ) ( أبو داود)

അബൂനജീഹ്അൽഇർബാള്ബ്നു സാരിയ്യ(ﷺ)വിൽ നിന്ന്, അദ്ദേഹം പറഞ്ഞു: "പ്രവാചകൻ(ﷺ) ഒരു ദിവസം ഞങ്ങ ളെ ഉപദേശിച്ചു, ഹൃദയങ്ങളെ വിറപ്പിക്കുകയും, നയന ങ്ങളിൽനിന്ന് കണ്ണുനീർ പൊഴിപ്പിക്കുകയും ചെയ്യുമാറാ യിരുന്നു ആ ഉപദേശം. അപ്പോൾ ഞങ്ങൾ പറഞ്ഞു: അ ല്ലയോ പ്രവാചകരെ, ഇതൊരു വിടവാങ്ങൽ പ്രസംഗം പോലെയുണ്ടല്ലോ, അതിനാൽ ഞങ്ങൾക്ക് വസ്വിയത്ത് നൽകിയാലും. പ്രവാചകൻ പ്രതിവചിച്ചു: "ഉന്നതനും പ്ര താപവാനുമായ അല്ലാഹുവിനെ സൂക്ഷിച്ച് നിങ്ങൾ ജീവി ക്കുക, ഒരു അടിമയാണ് നിങ്ങളുടെ നേതാവായി വരു ന്നതെങ്കിലും നിങ്ങളവനെ അനുസരിക്കുക, നിങ്ങളിൽ നിന്ന് കൂടുതൽ ജീവിക്കുന്നവർക്ക് ഒരുപാട് അഭിപ്രായ വ്യത്യാസം കാണാവുന്നതാണ്, ഈയവസരത്തിൽ നിങ്ങ ൾ എന്റെചര്യയും, മാതൃകായോഗ്യരും, സന്മാർഗികളുമാ യിട്ടുള്ള ഖലീഫമാരുടെയും ചര്യ അണപ്പല്ലുകൾ കൊണ്ട് കടിച്ച്പിടിക്കുകയും, മതത്തിൽ പുതുതായുണ്ടാക്കുന്ന പു ത്തനാചാരത്തെ കരുതിയിരിക്കുകയും ചെയ്യുക, കാരണം എല്ലാ പുതുതായുണ്ടാക്കിയതും അനാചാരമാകുന്നു, എ ല്ലാ അനാചാരവും വഴികേടാകുന്നു, എല്ലാ വഴികേടും നരകത്തിലേക്കാകുന്നു, എന്നാണ് വസ്വിയത്ത് ചെയ്യു വാനുള്ളത്" (അബിദാവൂദ്, തിർമിദി)

## ഇരുപത്തൊാൻപത്

عَنْ مُعَاذِ بْنِ جَبَلٍ رضي الله عنه قال: قُلْتُ يَا رَسُولَ اللَّهِ أَخْبِرْنِي بِعَمَلٍ يُـدْخِلُنِي الْجَنَّـةَ وَيُبَاعِدُنِي عَنِ النَّارِ. قَالَ لَقَدْ سَأَلْتَنِي عَنْ عَظِيمٍ، وَإِنَّهُ لَيَسِيرٌ عَلَى مَنْ يَسَّرَهُ اللَّهُ عَلَيْهِ: تَعْبُدُ اللَّهَ وَلاَ تُشْرِكُ بِهِ شَيْئًا، وَتُقِيمُ الصَّلاَةَ، وَتُؤْتِي الزَّكَاةَ، وَتَصُومُ رَمَضَانَ، وَتَحُجُّ الْبَيْتَ، ثُمَّ قَالَ أَلاَ أَدُلُّكَ عَلَى أَبْوَابِ الْخَيْرِ؟ الصَّوْمُ جُنَّةٌ، وَالصَّدَقَةُ تُطْفِئُ الْخَطِيئَةَ كَمَا يُطْفِئُ الْمَاءُ النَّارَ وَصَلاَةُ الرَّجُلِ مِنْ جَوْفِ اللَّيْلِ قَالَ ثُمَّ تَلاَ ( تَتَجَافَى جُنُوبُهُمْ عَنِ الْمَضَاجِعِ ) حَتَّى بَلَغَ ( يَعْمَلُونَ ) ثُمَّ قَالَ أَلاَ أُخْبِرُكَ بِرَأْسِ الأَمْرِ كُلِّهِ وَعَمُودِهِ وَذِرْوَةِ سَنَامِهِ قُلْتُ بَلَى يَا رَسُولَ اللَّهِ قَالَ رَأْسُ الأَمْرِ الإِسْلاَمُ وَعَمُودُهُ الـصَّلاَةُ وَذِرْوَةُ سَنَامِهِ الْجِهَادُ ثُمَّ قَالَ أَلاَ أُخْبِرُكَ بِمَلاَكِ ذَلِكَ كُلِّهِ قُلْتُ بَلَى يَا نَبِيَّ اللَّهِ فَأَخَذَ بِلِـسَانِهِ قَـالَ كُفَّ عَلَيْكَ هَذَا فَقُلْتُ يَا نَبِيَّ اللَّهِ وَإِنَّا لَمُؤَاخَذُونَ بِمَا نَتَكَلَّمُ بِهِ فَقَالَ ثَكِلَتْكَ أُمُّكَ يَا مُعَـاذُ وَهَـلْ يَكُبُّ النَّاسَ فِي النَّارِ عَلَى وُجُوهِهِمْ أَوْ عَلَى مَنَاخِرِهِمْ إِلاَّ حَصَائِدُ أَلْسِنَتِهِمْ (قَالَ أَبُو عِيسَى هَـذَا حَدِيثٌ حَسَنٌ صَحِيحٌ)

മുആദ്ബ്നു ജബൽ(ﷺ)വിൽ നിന്ന് നിവേദനം, അദ്ദേഹം പറഞ്ഞു: "ഞാൻ ചോദിച്ചു, അല്ലയോ പ്രവാ ചകരെ, നരകത്തിൽ നിന്നകറ്റുകയും, സ്വർഗ്ഗത്തിലേക്ക ടുപ്പിക്കുകയും ചെയ്യുന്ന കാര്യത്തെപ്പറ്റി അറിയിച്ച് തന്നാ ലും. അവിടുന്ന് പ്രതിവചിച്ചു: നീ വളരെ പ്രധാനപ്പെട്ട ഒരു കാര്യത്തെപ്പറ്റിയാണ് ചോദിച്ചത്, എന്നാൽ അല്ലാഹു എളുപ്പമാക്കുന്നവർക്കത് വളരെയെളുപ്പമാണ് താനും. അല്ലാഹുവിൽ ആരെയും പങ്ക് ചേർക്കാതെ അവനെ മാത്രം ആരാധിക്കുക, നമസ്കാരം നിലനിർത്തുക, സ കാത്ത് നൽകുക, റമാളാനിൽ വ്രതമനുഷ്ടിക്കുക, കഅ ബയിൽ പോയി ഹജ്ജ് കർമ്മം ചെയ്യുക എന്നിവ യാകുന്നു അത്. പിന്നീട് അവിടുന്നരുളി, ഞാൻ നന്മയു ടെ വാതിലുകളെപ്പറ്റി അറിയിച്ച് തരെട്ടെയോ: വ്രതം പരിചയാകുന്നു, വെള്ളം തീയിനെ അണക്കുന്നത് പോ ലെ സ്വദഖകൾ തിന്മയെ ഇല്ലാതാക്കുന്നു, ഒരു മനുഷ്യ ന്റെ രാത്രിയുടെ ഉള്ളിൽ നിർവ്വഹിക്കുന്ന നമസ്കാരം --"ഭയത്താലും, പ്രതീക്ഷയാലും തങ്ങളുടെ നാഥനെ വിളി ച്ച് കേഴുവാൻ അവർ തങ്ങളുടെ വിരിപ്പുകളിൽ നിന്ന് വിട്ടകലുന്നു" --- എന്ന ആയത്ത് അവസാനം വരെ പ്ര വാചകൻ ഓതുകയുണ്ടായി, എന്നിട്ട് പ്രവാചകൻ(സ) പറഞ്ഞു: "നിനക്ക് ഞാൻ കാര്യങ്ങളുടെ മർമ്മവും, അതി ന്റെ തൂണും, പൂഞ്ഞയുടെ ഉപരിഭാഗവും ഏതെന്ന് അ റിയിച്ച് തരട്ടെയോ? അതെയെന്ന് അദ്ദേഹം പറഞ്ഞു: "ഇസ്ലാമാകുന്നു, കാര്യങ്ങളുടെ ഏറ്റവും പ്രധാനപ്പെട്ട ഭാഗം, അതിന്റെ തൂൺ നമസ്കാരവും, അതിന്റെ പൂഞ്ഞയുടെ ഉപരിഭാഗം അല്ലാഹുവിന്റെ മാർഗ്ഗത്തിലുള്ള ധർമ്മ സമരവുമാകുന്നു, തുടർന്ന് അവിടുന്ന് പ്രതിവചി ച്ചു, ഇവയെല്ലാം നിയന്ത്രിക്കുന്നതേതെന്ന് നിനക്ക് ഞാ ൻ അറിയിച്ച് തരെട്ടെയോ? അതെയെന്ന് ഞാൻ പ്രതിവ ചിച്ചു, പ്രവാചകൻ തന്റെ നാവ് പിടിച്ച് കൊണ്ട് പറ ഞ്ഞു, നീ ഇതിനെ നിയന്ത്രിക്കുക, അപ്പോൾ ഞാൻ ചോ ദിച്ചു, അല്ലയോ പ്രവാചകരെ, അത് കൊണ്ട് സംസാരി ക്കുന്നതിന്റെയൊക്കെ പേരിൽ ഞങ്ങൾ പിടികൂടുമോ? തുടർന്ന് പ്രവാചകൻ പറഞ്ഞു: അല്ലയോ മുആദെ നി ന്റെ ഉമ്മ വിരഹവേദനയനുഭവിക്കുന്നു, ജനങ്ങൾ നര കത്തിൽ മുഖവും, മൂക്കും കുത്തി വീഴുന്നത് അവരുടെ നാവ് സമ്പാദിച്ചത് കൊണ്ടല്ലാതെ പിന്നെന്ത് കൊണ്ടാ ണ്" (തിർമിദി)

## മുപ്പത്

عن أبي ثعلبة الخشني (جرثوم بن ناشر ) رضي الله عنه، عن النبي صلي الله عليه وسلم قال : ( إن الله فرض فرائض فلا تضيعوها ، وحد حدودا فلا تعتدوها ، وحرم أشياء فلا تنتـــهكوها ، وسكت عن أشياء ؛ رحمة لكم غير نسيان ،, فلا تبحثوا عنها ) (حسنه المؤلف وصححه الحاكم . والحديث ضعيف كما قال الألباني في إرواه الغليل)

അബിഥഅ്ലബ അൽഖുശനിയ്യ് ജുർഥൂമ്ബ്നു നാശിർ(ﷺ)വിൽ നിന്ന് നിവേദനം, പ്രവാചകൻ(ﷺ) പറ ഞ്ഞു: "തീർച്ചയായും അല്ലാഹു നിങ്ങൾക്ക് ചില കാര്യങ്ങൾ നിർബ്ബന്ധമാക്കിയിരിക്കുന്നു അത് നിങ്ങൾ പാഴാക്കരുത്, അല്ലാഹു നിങ്ങൾക്ക് ചില അതിരുകൾ നിർണ്ണയിച്ചിരിക്കുന്നു അതിൽ നിങ്ങൾ അതിക്രമിക്കരുത്, ചില കാര്യങ്ങൾ നിങ്ങൾക്കല്ലാഹു നിശിദ്ധമാക്കിയിരിക്കുന്നു അത് നിങ്ങൾ ലംഘിക്കരുത്, ചിലകാര്യങ്ങളിൽ നിങ്ങളോടുള്ള കാരുണ്യം കൊണ്ട് അല്ലാഹു മൗനമവലംബിച്ചിരിക്കുന്നു, മറന്നത് കൊണ്ടല്ല, അത് നിങ്ങൾ ചുഴിഞ്ഞന്വേഷിക്കരുത്" (ദാറഖുത്നി) (ഈ ഹദീസ് ദുർബ്ബലമാണെന്ന് ഇമാം അൽബാനി പറഞ്ഞിട്ടുണ്ട്)

## മുപ്പത്തൊന്ന്

عَنْ أَبِي العباس عَنْ سَهْلِ بْنِ سَعْد السَّاعِدِيِّرضي الله عنه قَال َ: جاء رجل الى النَّبِيَّ صَلَّى اللَّه عَلَيْهِ وَسَلَّمَ فَقَالَ: يَا رَسُولَ اللَّه دُلَّنِي عَلَى عَمَلٍ إِذَا أَنَا عَمِلْتُهُ أَحَبَّنِي اللَّهُ، وَأَحَبَّنِي النَّاسُ، فَقَالَ : رَسُولُ اللَّهِ صَلَّى اللَّه عَلَيْهِ وَسَلَّمَ ( ازْهَدْ فِي الدُّنْيَا يُحِبَّكَ اللَّهُ، وَازْهَدْ فِيمَا فِي أَيْـــدِي النَّـــاسِ يُحِبُّوك الناس ) حديث صحيحَ

അബുൽ അബ്ബാസ് സഹ്ല്ബ്നു സഅദ് അസ്സാ ഇദി(ﷺ)വിൽനിന്ന് നിവേദനം അദ്ദേഹം പറഞ്ഞു: പ്രവാച കൻെറയടുത്ത് ഒരാൾ വന്നിട്ട് പറഞ്ഞു, "അല്ലയോ പ്രവാചകരെ, ഞാൻ ഒരു കർമ്മം ചെയ്താൽ അല്ലാഹുവും, ജനങ്ങളും ഇഷ്ടപ്പെടുന്ന രൂപത്തിലുള്ള ഒരു പ്രവർത്ത നത്തെ കുറിച്ച് അറിയിച്ച് തന്നാലും. അപ്പോൾ പ്രവാചകൻ പറഞ്ഞു: "ദുൻയാവിൽ നീ വിരക്തിയുള്ളവനാകുക, എന്നാൽ അല്ലാഹു നിന്നെ ഇഷ്ടപ്പെടും, ജനങ്ങളുടെ വശമുള്ളതിൽ നീ വിരക്തി കാണിക്കുക, ജനം നിന്നെ ഇഷ്ടപ്പെടുന്നതാകുന്നു." (ഇബ്നു മാജ)

## മുപ്പത്തിരണ്ട്

عن أبي سعيد – سعد بن مالك بن سنان – الخدري رضي الله عنه، أَنَّ رَسُولَ اللَّهِ صَـــلَّى اللَّه عَلَيْه وَسَلَّمَ قَالَ: لاَ ضَرَرَ وَلاَ ضِرَارَ) حديث صحيح

അബൂസഈദ് സഅദ്ബ്നു മാലിക്ബ്നു സിനാൻ അൽഖുദ്രി(ﷺ)വിൽ നിന്ന് നിവേദനം: നബി(സ)പറഞ്ഞു: "ഉപദ്രവിക്കാനോ, ഉപദ്രവിക്കപ്പെടാനോ പാടില്ല" (ഇബ്നുമാജ, ദാറഖുത്നി)

## മുപ്പത്തിമൂന്ന്

عن ابن عباس رضي الله تعالى عنهما، أن رسوا الله صلىالله عليه وسلم قال: ( لَو يُعطَـــى النَّاسُ بِدَعْوَاهُم لاَدَّعَى رِجالٌ أموَالَ قوم ودِماَءهم ، لكن البَينة على المدَّعِي واليَمينُ على من أنكر)

ഇബ്നു അബ്ബാസ്(ﷺ)വിൽ നിന്ന് നിവേദനം, പ്രവാചകൻ(ﷺ)പറഞ്ഞു: “ജനങ്ങൾക്ക് അവരുടെ അവകാ ശവാദം അംഗീകരിച്ച് കൊടുക്കുകയാണെങ്കിൽ ചിലയാ ളുകൾ മറ്റു ചിലരുടെ രക്തത്തിലും, ധനത്തിലും അവ കാശവാദം ഉന്നയിക്കുമായിരുന്നു, എന്നാൽ തെളിവുകൾ നിരത്തേണ്ടത് വാദിയും, സത്യം ചെയ്യേണ്ടത് നിഷേധി ക്കുന്നയാളുമാകുന്നു” (ബൈഹഖി)

## മുപ്പത്തിനാല്

عن أبي سَعِيدٍ الخدري رضي الله عنه قال: سَمِعْتُ رَسُولَ اللَّهِ صَلَّى اللَّــه عَلَيْــهِ وَسَــلَّمَ يَقُولُ:( مَنْ رَأَى مِنْكُمْ مُنْكَرًا فَلْيُغَيِّرْهُ بِيَدِهِ فَإِنْ لَمْ يَسْتَطِعْ فَبِلِسَانِهِ فَإِنْ لَمْ يَسْتَطِعْ فَبِقَلْبِهِ وَذَلِكَ أَضْعَفُ الإِيمَانِ) ( رواه مسلم)

അബൂസഈദുൽ ഖുദ്‌രി(ﷺ)വിൽ നിന്ന്, അദ്ദേഹം പറഞ്ഞു: പ്രവാചകൻ(ﷺ) പറയുന്നതായി ഞാൻ കേട്ടു, "നിങ്ങളാരെങ്കിലും വല്ല തിന്മയും കണ്ടാൽ കൈ കൊണ്ടതിനെ തടയുക, അതിന്നവന്ന് സാധിക്കുന്നില്ലെങ്കിൽ നാവ് കൊണ്ടതിനെ തടയട്ടെ, അതിനും സാധ്യമല്ലാ യെങ്കിൽ ഹൃദയം കൊണ്ടതിനെ വെറുക്കട്ടെ, ഇതാകു ന്നു ഈമാനിൻെറ ഏറ്റവും ദുർബലമായ ഘട്ടം" (മുസ്‌ലിം)

## മുപ്പത്തഞ്ച്

عَنْ أَبِي هُرَيْرَةَ رضي الله عنه قَالَ : قَالَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ :( لاَ تَحَاسَدُوا، وَلاَ تَنَاجَشُوا، وَلاَ تَبَاغَضُوا، وَلاَ تَدَابَرُوا، وَلاَ يَبِعْ بَعْضُكُمْ عَلَى بَيْعِ بَعْضٍ، وَكُونُوا عِبَادَ اللَّهِ إِخْوَانًا. الْمُسْلِمُ أَخُو الْمُسْلِمِ، لاَ يَظْلِمُهُ، وَلاَ يَخْذُلُهُ، وَلاَ يَحْقِرُهُ. التَّقْوَى هَاهُنَا) وَيُشِيرُ إِلَى صَدْرِهِ ثَــلاَثَ مَرَّاتٍ– ( بِحَسْبِ امْرِئٍ مِنَ الشَّرِّ أَنْ يَحْقِرَ أَخَاهُ الْمُسْلِمَ. كُلُّ الْمُسْلِمِ عَلَى الْمُسْلِمِ حَرَامٌ: دَمُــهُ، وَمَالُهُ، وَعِرْضُه) (رواه مسلم (

അബൂഹുറൈറ(ﷺ)വിൽ നിന്ന്, പ്രവാചകൻ(ﷺ) പറഞ്ഞു: "നിങ്ങൾ പരസ്പരം അസൂയ കാണിക്കരുത്, മത്സരിച്ച്കൊണ്ട് വസ്തുക്കൾക്ക് പരസ്പരം വില കൂട്ടി പറയരുത്, പരസ്പരം വിദ്വേഷം വെച്ച് പുലർ ത്തരുത്, നിങ്ങൾ പരസ്പരം പിണങ്ങരുത്, അത്പോലെ ഒരാൾ വില പറഞ്ഞതിന് നിങ്ങൾ മറു വില പറയരുത്, അല്ലാഹുവിൻെറ യഥാർത്ഥ അടിമകളെ, നിങ്ങൾ പരസ് പരം സഹോദരങ്ങളാവുക, ഒരു മുസ്ലിം മറ്റൊരു മുസ് ലിമിൻെറ സഹോദരനാവുന്നു, അവൻ അവന്നെ ദ്രോഹി ക്കുകയില്ല, വഞ്ചിക്കുകയില്ല, കളവാക്കുകയില്ല, നിന്ദിക്കു കയില്ല. ദൈവഭക്തി ഇവിടെയാകുന്നു, -- അദ്ദേഹം ത ൻെറ നെഞ്ചിലേക്ക് മൂന്ന് പ്രവാശ്യം ചൂണ്ടിക്കാട്ടി – ഒരു മനുഷ്യന് നാശമായിട്ട് ഭവിക്കുവാൻ അവൻെറ സഹോ ദരനെ നിന്ദിക്കൽ തന്നെ മതിയാവുന്നതാകുന്നു, ഒരു മു സ്ലിമിൻെറ രക്തവും, ധനവും, അഭിമാനവും മറ്റൊരു മുസ്ലിമിന് നിഷിദ്ധമാകുന്നു" (മുസ്ലിം)

## മുപ്പത്താറ്

عَنْ أَبِي هُرَيْرَةَرضي الله عنه؛ قَالَ:عن النبي صَلَّى اللَّه عَلَيْه وَسَلَّمَ قال: ( مَنْ نَفَّسَ عَنْ مُؤْمِنٍ كُرْبَةً منْ كُرَب الدُّنْيَا نَفَّسَ اللَّهُ عَنْهُ كُرْبَةً منْ كُرَب يَوْم الْقيَامَة. وَمَنْ يَسَّرَ عَلَى مُعْسرٍ يَسَّرَ اللَّهُ عَلَيْه في الدُّنْيَا وَالْآخرَة. وَمَنْ سَتَرَ مُسْلمًا سَتَرَهُ اللَّهُ في الدُّنْيَا وَالْآخرَة. وَاللَّهُ في عَوْن الْعَبْد مَا كَانَ الْعَبْدُ في عَوْن أَخيه. وَمَنْ سَلَكَ طَرِيقًا يَلْتَمسُ فيه علْمًا سَهَّلَ اللَّهُ لَهُ به طَرِيقًا إِلَى الْجَنَّة، وَمَا اجْتَمَعَ قَوْمٌ في بَيْت منْ بُيُوت اللَّه يَتْلُونَ كتَابَ اللَّه، وَيَتَدَارَسُونَهُ بَيْنَهُمْ، إِلاَّ نَزَلَتْ عَلَيْهِمُ السَّكينَةُ، وَغَشيَتْهُمُ الرَّحْمَةُ وَحَفَّتْهُمُ الْمَلاَئكَةُ، وَذَكَرَهُمُ اللَّهُ فيمَنْ عنْدَهُ، وَمَنْ بَطَّأَ به عَمَلُهُ لَمْ يُسْرِعْ به نَسَبُهُ )( رواه مسلم)

അബൂഹുറൈറ(ﷺ)വിൽ നിന്ന്, പ്രവാചകൻ(ﷺ) പറഞ്ഞു: "ആരെങ്കിലും തൻെറ സഹോദരൻെറ ഈ ദുൻ യാവിലുള്ള ബുദ്ധിമുട്ട് നീക്കിയാൽ അല്ലാഹു അവൻെറ പരലോകത്തെ ബുദ്ധിമുട്ട് നീക്കുന്നതാണ്. ആരെങ്കിലും ഒരുവൻെറ പ്രയാസത്തെ എളുപ്പമാക്കികൊടുത്താൽ അല്ലാഹു അവന്ന് ഇഹലോകത്തും, പരലോകത്തും പ്ര യാസം എളുപ്പമാക്കി കൊടുക്കുന്നതാകുന്നു, ആരെങ്കിലും തൻെറ സഹോദരൻെറ ന്യൂനതകൾ മറച്ച് വെച്ചാൽ അല്ലാഹു ഇഹപരലോകത്ത് അവൻെറയും ന്യൂനതകൾ മറച്ച് വെക്കുന്നതാകുന്നു, ഒരടിമ തൻെറ സഹോദരനെ സഹായിച്ച് കൊണ്ടിരിക്കെ അല്ലാഹു അവനെയും സഹാ യിച്ച് കൊണ്ടിരിക്കും. വിക്ഞാനം അന്വേഷിച്ച് ആ രെങ്കിലും ഒരു മാർഗ്ഗത്തിൽ പ്രവേശിച്ചാൽ അത്മുഖേന അല്ലാഹു അവന്ന് സ്വർഗ്ഗത്തിലേക്കുള്ള പാത എളുപ്പ മാക്കി കൊടുക്കുന്നതാണ്, അല്ലാഹുവിൻെറ ഭവനമായ പള്ളിയിൽ ഒരു വിഭാഗമാളുകൾ ഒരുമിച്ച്കൂടി അവൻെറ ഗ്രന്ഥം പാരായണം ചെയ്യുകയും, അതിനെ കൂട്ടമായി പഠിക്കുകയും ചെയ്താൽ അവർക്ക് അല്ലാഹുവിൻെറ സമാധാനം ഇറങ്ങാതിരിക്കില്ല തന്നെ, അവരെ കാരു ണ്യം പൊതിയുകയും, മലക്കുകൾ അവരെ വലയം വെക്കുകയും ചെയ്യുന്നതാകുന്നു, അല്ലാഹു അവൻെറ അടുത്തുള്ളവരോട് അവരെപ്പറ്റി പറയുകയും ചെയ്യും. കർമ്മങ്ങളിൽ പിന്തി നിന്നയാളുകളെ അവരുടെ തറവാട് മുൻകടത്തുകയില്ല" (മുസ്ലിം)

## മുപ്പത്തേഴ്

عن ابْنِ عَبَّاسٍ رضي الله عنهما، عَنْ رَسُولِ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ فيمَا يَرْوِي عَنْ رَبِّــه تَبَارَكَ وَتَعَالَى قَالَ:( إنَّ اللَّهَ كَتَبَ الْحَسَنَات وَالسَّيِّئَات، ثُمَّ بَيَّنَ ذَلكَ فَمَنْ هَمَّ بحَسَنَة فَلَمْ يَعْمَلْهَــا كَتَبَهَا اللَّهُ عنْدَهُ حَسَنَةً كَاملَةً، وَإِنْ هَمَّ بهَا فَعَملَهَا كَتَبَهَا اللَّهُ عَزَّ وَجَلَّ عنْدَهُ عَشْرَ حَسَنَات إلَى سَبْع مائَة ضعْف إلَى أَضْعَاف كَثيرَة. وَإِنْ هَمَّ بسَيِّئَة فَلَمْ يَعْمَلْهَا كَتَبَهَا اللَّهُ عنْدَهُ حَسَنَةً كَاملَةً، وَإِنْ هَــمَّ بهَا فَعَملَهَا كَتَبَهَا اللَّهُ سَيِّئَةً وَاحدَةً) (رواه البخاري و مسلم )

ഇബ്നു അബ്ബാസ്(﵄), പ്രവാചകൻ(ﷺ) തൻെറ റബ്ബിൽ നിന്നുദ്ധരിക്കുന്നതായി പറയുന്നു: "തീർച്ചയായും അല്ലാഹു സൽകർമ്മങ്ങളും, ദുഷ്കർമ്മങ്ങളും ക്ലിപ്തമാക്കുകയും തുടർന്നത് വിശദമാക്കുകയും ചെയ്തിരിക്കു ന്നു, ആരെങ്കിലും ഒരു നന്മചെയ്യുവാൻ ഉദ്ദേശിച്ചിട്ട് അത് ചെയ്തില്ലായെങ്കിലും അവന്ന് അല്ലാഹുവിൻെറയടുത്ത് അത് ഒരു നന്മയായി രേഖപ്പെടുത്തുകയും, ചെയ്യുകയാണെങ്കിൽ അല്ലാഹുവിൻെറയടുത്തവന്ന് പത്ത് മുതൽ ഏഴുന്നൂറിരട്ടിയും അതിനേക്കാളും ഇരട്ടിയായി ആ നന്മ രേഖപ്പെടുത്തുന്നതുമാണ്. ഇനിയാരെങ്കിലും ഒരു തിന്മ ചെയ്യാൻ ഉദ്ദേശിച്ചിട്ട് അത് ചെയ്തില്ലാ യെങ്കിൽ അവന്നല്ലാഹു ഒരു നന്മ രേഖപ്പെടുത്തുകയും, ആ തിന്മയവൻ ചെയ്യുകയാണെങ്കിൽ അവന്ന് ഒരു തിന്മ മാത്രമേ അല്ലാഹു രേഖപ്പെടുത്തുകയുള്ളൂ" (ബുഖാരി, മുസ്ലിം)

## മുപ്പത്തെട്ട്

عَنْ أَبِي هُرَيْرَةَ قَالَ: قَالَ رَسُولُ اللَّهِ صَلَّى اللَّه عَلَيْهِ وَسَلَّمَ( إِنَّ اللَّهَ قَالَ مَنْ عَادَى لِي وَلِيًّا فَقَدْ آذَنْتُهُ بِالْحَرْبِ. وَمَا تَقَرَّبَ إِلَيَّ عَبْدِي بِشَيْءٍ أَحَبَّ إِلَيَّ مِمَّا افْتَرَضْتُ عَلَيْهِ. وَمَا يَزَالُ عَبْدِي يَتَقَرَّبُ إِلَيَّ بِالنَّوَافِلِ حَتَّى أُحِبَّهُ، فَإِذَا أَحْبَبْتُهُ كُنْتُ سَمْعَهُ الَّذِي يَسْمَعُ بِهِ، وَبَصَرَهُ الَّذِي يُبْصِرُ بِهِ، وَيَدَهُ الَّتِي يَبْطِشُ بِهَا، وَرِجْلَهُ الَّتِي يَمْشِي بِهَا. وَإِنْ سَأَلَنِي لَأُعْطِيَنَّهُ، وَلَئِنِ اسْتَعَاذَنِي لأُعِيذَنَّهُ) (رواه البخاري)

അബൂഹുറൈറ(ﷺ)വിൽ നിന്ന്, പ്രവാചകൻ(ﷺ) പറഞ്ഞു: "എന്റെ ഒരു മിത്രത്തോട് ശത്രുത വെച്ച് പുലർത്തുന്നവനോട് ഞാൻ യുദ്ധം പ്രഖ്യാപിച്ചിരിക്കുന്നു. എന്റെ ദാസന്റെ മേൽ ഞാൻ നിർബ്ബന്ധമാക്കിയ കാ ര്യങ്ങളെക്കാൾ എനിക്കേറ്റവും പ്രിയങ്കരമായ മറ്റൊന്നു കൊണ്ടും അവന്ന് എന്റെ സാമീപ്യം നേടുക സാധ്യമല്ല. എന്റെ അടിമ സുന്നത്തായ കാര്യങ്ങൾ ചെയ്ത് കൊ ണ്ട് എന്നിലേക്കടുത്ത് കൊണ്ടേയിരിക്കും ഞാനവനെ ഇഷ്ടപ്പെടുന്നത് വരെ, ഞാനവനെ ഇഷ്ടപ്പെട്ടാൽ അവ ൻ കേൾക്കുന്ന കാതും, അവൻ കാണുന്ന കണ്ണും, അവൻ പിടിക്കുന്ന കൈയ്യും, അവൻ നടക്കുന്ന കാലും ഞാനാകും, അവൻ എന്നോട് ആവശ്യപ്പെട്ടാൽ ഞാനവ ന്ന് നൽകും, അവനെന്നോട് അഭയം ചോദിച്ചാൽ ഞാനവന്ന് അഭയം നൽകുന്നതാണ്" (ബുഖാരി)

## മുപ്പത്തൊൻപത്

عن ابن عباس رضي الله عنهما : أن رَسُولُ اللَّهِ صَلَّى اللَّه عَلَيْهِ وَسَلَّم َقال: ( إِنَّ اللَّهَ تَجَاوَزَ لِي عَنْ أُمَّتِي الْخَطَأَ وَالنِّسْيَانَ وَمَا اسْتُكْرِهُوا عَلَيْهِ (حدبث حسن

ഇബ്നു അബ്ബാസി(﵁)ൽ നിന്ന് നിവേദനം, പ്രവാ ചകൻ(ﷺ)പറഞ്ഞു: "മറന്ന് കൊണ്ടോ, ബോധപൂർവ്വമല്ലാ തെയോ, നിർബ്ബന്ധിതമായോ എൻെറ സമൂദായം ചെയ്യുന്ന പാപങ്ങൾ എനിക്ക് വേണ്ടി അല്ലാഹു വിട്ട് (പൊ റുത്ത്) തന്നിരിക്കുന്നു." (ഇബ്നുമാജ, ബൈഅഖി)

## നാൽപത്

عَنْ عَبْدِاللَّه بْنِ عُمَرَ رَضِي اللَّه عَنْهمَا قَالَ: أَخَذَ رَسُولُ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ بِمَنْكِبِي فَقَالَ:( كُنْ فِي الدُّنْيَا كَأَنَّكَ غَرِيبٌ، أَوْ عَابِرُ سَبِيلٍ وَكَانَ ابْنُ عُمَرَ يَقُولُ إِذَا أَمْسَيْتَ فَــلاَ تَنْتَظِــرِ الصَّبَاحَ، وَإِذَا أَصْبَحْتَ فَلاَ تَنْتَظِرِ الْمَسَاءَ. وَخُذْ مِنْ صِحَّتِكَ لِمَرَضِكَ وَمِنْ حَيَاتِكَ لِمَوْتِكَ) (رواه البخاري)

ഇബ്നു ഉമർ(ﷺ)പറഞ്ഞു: പ്രവാചകൻ(ﷺ) എൻെറ ചുമലുകൾ പിടിച്ച് കൊണ്ട് പറഞ്ഞു: "ഈ ദുൻയാവിൽ നീ ഒരു അപരിചിതനെ പോലെയോ, അല്ലെങ്കിൽ ഒരു വഴിയാത്രക്കാരനെ പോലെയോ ആകുക"
ഇബ്നു ഉമർ(റ) പറയുകയുണ്ടായി," നിനക്ക് വൈകു ന്നേരം വന്നെത്തിയാൽ നീ പ്രഭാതം പ്രതീക്ഷിക്കരുത്, നിനക്ക് പ്രഭാതം വന്നെത്തിയാൽ നീ പ്രദോഷം പ്രതീക്ഷി ക്കരുത്, രോഗാവസ്ഥക്ക് വേണ്ടത് നീ ആരോഗ്യമുള്ള പ്പോൾ നേടിയെടുക്കുക, മരണത്തിന് ശേഷം വേണ്ടത് നീ ജീവിച്ചിരിക്കുമ്പോൾ നേടിയെടുക്കുക" (ബുഖാരി)

## നാൽപത്തിയൊന്ന്

**عن عبد الله بن عمرو بن العاص رضي الله عنهما قال: قال رسول الله صلى الله عليه وسلم : ( لايؤمن أحدكم حتى يكون هواه تبعا لما جئت به) حديث ضعيف .**

അബൂ മുഹമ്മദ് അബ്ദുള്ളാഇബ്നു അംറ്ബ്നു ൽ ആസ്വ്(ﷺ)വിൽ നിന്ന്, പ്രവാചകൻ(ﷺ)പറഞ്ഞു: "ഒരാളു ടെ ഇഛ ഞാൻ കൊണ്ട്വന്നതിനനുസൃതമായി തീരുന്ന ത്വരെ നിങ്ങളിൽ ആരും സത്യവിശ്വാസികളായി തീരുക യില്ല" (കിതാബുൽഹുജജ. ഈ ഹദീസ് ദുർബ്ബ ലമാകുന്നു)

## നാൽപത്തിരണ്ട്

عن أَنَسُ بْنُ مَالك قَالَ سَمعْتُ رَسُولَ اللَّه صَلَّى اللَّه عَلَيْه وَسَلَّمَ يَقُولُ:قَالَ اللَّـــهُ تَبَـــارَكَ وَتَعَالَى: (يَا ابْنَ آدَمَ إِنَّكَ مَا دَعَوْتَني وَرَجَوْتَني غَفَرْتُ لَكَ عَلَى مَا كَانَ فيكَ وَلاَ أُبَالي؛ يَا ابْنَ آدَمَ لَوْ بَلَغَتْ ذُنُوبُكَ عَنَانَ السَّمَاء؛ ثُمَّ اسْتَغْفَرْتَني؛ غَفَرْتُ لَكَ؛ وَلاَ أُبَالي يَا ابْنَ آدَمَ إِنَّكَ لَـــوْ أَتَيْتَنـــي بِقُرَابِ الأَرْضِ خَطَايَا، ثُمَّ لَقيتَني لاَتُشْرِكُ بِي شَيْئًا، لأَتَيْتُكَ بِقُرَابِهَا مَغْفِرَةً) قَالَ أَبُو عِيـــسَى هَـــذَا حَدِيثٌ حَسَنٌ غَرِيبٌ لاَ نَعْرِفُهُ إِلاَّ مِنْ هَذَا الْوَجْه

അനസ്(ﷺ)വിൽ നിന്ന് നിവേദനം, നബി(ﷺ) പറ യുന്നതായി ഞാൻ കേട്ടു, അല്ലാഹുതആല പറഞ്ഞു. (ആദം സന്തതിയെ, നീ എന്നോട് പ്രാർത്ഥിക്കുകയും, എന്നെ പ്രതീക്ഷിക്കുകയും ചെയ്താൽ ഞാൻ നിൻെറ പാ പങ്ങൾ പൊറുത്ത് തരുന്നതാണ്, ഞാനവ ഗൗനിക്കു കയില്ല, അല്ലയോ ആദം സന്തതിയെ, ആകാശത്തോളം നിൻെറ പാപങ്ങൾ കുന്നുകൂടിയതിന് ശേഷം നീ എ ന്നോട് പശ്ചാതാപിച്ചാൽ ഞാൻ നിനക്ക് പൊറുത്ത് തരുന്നതാകുന്നു, ആദമിൻെറ പുത്രാ ഭൂമി മുഴുവനായി പാപം ചെയ്ത് കൊണ്ട് നീ വന്നാലും എന്നിൽ പങ്ക് ചേർക്കാത്തവനായിട്ടാണ് നീ എന്നെ കണ്ട്മുട്ടുന്നതെ ങ്കിൽ അത്രയും പാപമോചനവുമായി ഞാൻ നിൻെറയ ടുത്ത് വരുന്നതാണ്" (തിർമിദി)